
PATRON SAINT

# മലങ്കരസഭ

## മാസിക

1993 – ഫെബ്രുവരി
ലക്കം – 2 പുസ്തകം – 48

## ഓർത്തഡോക്സ് സഭയുടെ അധഃകൃത വർഗ്ഗമിഷൻ സ്പെഷൽ



"മലങ്കര സഭയുടെ
മാണിക്യം"







FOR FAVOURS RECEIVED









THOMAS JOSEPH & FAMILY
MUSCAT

ലക്കം 2 പുസ്തകം 48
1993 ഫെബ്രുവരി



'MALANKARA SABHA
Devalokam
Kottayam-686038
Kerala, S. India
Phone: 578499


# മലങ്കരസഭ

# മാസിക

## ഇതളുകളിൽ

### ലേഖനങ്ങൾ



### പംക്തികൾ

പത്രാധിപക്കുറിപ്പ്, ധ്യാനപംക്തി, ബാലരംഗം, വാർത്തകളും കുറിപ്പുകളും, ആനുകാലികം, തോമാചേട്ടൻ.


വാർഷികവരിസംഖ്യ 20 രൂപാ
ഇൻഡ്യയ്ക്കു വെളിയിൽ 150 ,,




# അധഃസ്ഥിതരുടെ പടനായകൻെറ ചരമരചതജൂബിലി

പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ (1886–1968) കാലംചെയ്തിട്ട് ഇരുപത്തഞ്ചു വർഷം തികയുന്നു. ആ മഹാനുഭാവൻെറ മഹത്വം ഇന്നേവരെ അധികമാരും അറിയാതെ അവശേഷിക്കുന്നു എന്നതാണ് പരമാർത്ഥം. ചിലരുണ്ട്, അവരൊന്നും ചെയ്തില്ലെങ്കിലും മഹാൻമാരായി കൊട്ടിഘോഷിക്കപ്പെടും; അവർ ചില സമുദായങ്ങളുടെയും പ്രസ്ഥാനങ്ങളുടെയും മറവിലും ചെലവിലും പറന്നുനടന്ന് കീശ വീർപ്പിച്ചാലും 'ത്യാഗപൂർണ്ണമായ സേവന'മായി എഴുതാനും പറയാനും ആളുണ്ട്. മററുചിലർ, പട്ടിണികിടന്ന് സമുദായത്തിൻെറയും പ്രസ്ഥാനങ്ങളുടെയും പേർക്ക് എരിഞ്ഞുതീർന്നാലും അവർക്ക് താരപ്രഭ ഇല്ലാത്തതിനാൽ ബാക്കിപത്രം ശൂന്യം. ഏതാണ്ടീ രണ്ടാമത്തെ ഗണത്തിൻെറ പ്രതിനിധിയാണ് അഭിവന്ദ്യനായ പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ. കേരളസാമൂഹ്യ നേതാക്കളിൽ അദ്ദേഹം അർഹിക്കുന്ന ഏററവും കുറഞ്ഞ കീർത്തി ശ്രീനാരായണ ഗുരുവിനോടും ശ്രീ അയ്യങ്കാളിയോടും ഒപ്പമാണ്. എന്നാൽ, ഒരു സഭയുടെ വൈദികഗണത്തിൽ ഉൾപ്പെട്ടുപോയതുകൊണ്ടും, യേശുക്രിസ്തുവിൻെറ സുവിശേഷം പറഞ്ഞുപോയതുകൊണ്ടും കേരള സാമൂഹ്യപരിവർത്തനത്തിലെ അദ്ദേഹത്തിൻെറ പങ്കാളിത്തം വേണ്ടപോലെ ശ്രദ്ധിക്കപ്പെടാതെ പോകുകയാണുണ്ടായത്. തികച്ചും ആത്മീയമായ ഒരു വിലയിരുത്തലിൽ, ഇപ്രകാരമുള്ള അവസ്ഥാവിശേഷം ക്രിസ്തുശിഷ്യൻമാർക്ക് സ്വാഭാവികമാണെന്നു പറയാമെങ്കിലും, അല്പം മാനുഷികമായ ഒരു പരിദേവനം വന്നുപോകുന്നു.

കേവലം ഇരുപതാം വയസിൽ, മൂക്കഞ്ചേരിൽ പത്രോസ് കേരളത്തിലെ അധഃകൃതരെക്കുറിച്ച് 'അധഃകൃതരുടെ ഉയർച്ച' എന്ന തലക്കെട്ടിൽ എഴുതിയ ലേഖനം, മലയാള മനോരമ മുഖപ്രസംഗമായി പ്രസിദ്ധപ്പെടുത്തി. പൊതുനിരത്തുകളിൽ നടക്കുവാനോ, സ്കൂളുകളിൽ വിദ്യാഭ്യാസം ചെയ്യുവാനോ, ന്യായമായ കൂലി ലഭിക്കുവാനോ, ആരോഗ്യപരിചരണം കിട്ടുവാനോ ഒന്നും കേരളത്തിലെ അധഃസ്ഥിത വർഗ്ഗങ്ങൾക്ക് സാധ്യമല്ലായിരുന്ന സാഹചര്യത്തിൽ അവരും മനുഷ്യരാണെന്നും തുല്യ പരിഗണന ലഭിക്കണമെന്നും ഉന്നത വർഗ്ഗത്തിൽപ്പെട്ട അദ്ദേഹം വാദിച്ചു. സുപ്രസിദ്ധമായ വൈക്കം സത്യാഗ്രഹത്തിൽ പങ്കുകൊണ്ടു. 1924–ൽ 'സ്വരാജ്' പത്രം റവ. പത്രോസിൻെറ ലേഖനം ചിന്തോദ്ദീപകമായി കണ്ട് പ്രസിദ്ധപ്പെടുത്തി. തിരുവിതാംകൂറിൽ ദിവാനായിരുന്ന സി. പി. രാമസ്വാമി അയ്യങ്കാരുടെ അടുക്കൽ സ്വജീവൻ പണയപ്പെടുത്തിയും നീതിക്കുവേണ്ടി നിവേദനം നടത്തി. കൊച്ചിരാജ്യത്ത് അധഃസ്ഥിതർക്കുവേണ്ടിയുള്ള ആദ്യത്തെ സ്പെഷ്യൽ ഓഫീസർ അദ്ദേഹം ആയിരുന്നു. അദ്ദേഹം ഗവർമ്മെൻറിനു സമർപ്പിച്ച വിപ്ലവകരമായ നിർദ്ദേശങ്ങൾ കേരള വിദ്യാഭ്യാസചരിത്രത്തിൽ നിർണ്ണായകമായിരുന്നു. ഉച്ചക്കഞ്ഞിയും, ലംപ്സം ഗ്രാൻറും, വസ്ത്രദാനവും, പൊതു സ്കൂളുകളിൽ വരേണ്യവർഗ്ഗത്തോടൊപ്പം അധ;സ്ഥിതർക്കും പ്രവേശനം കൊടുക്കണം (അവർക്ക് വേറെ സ്കൂളുകളല്ല വേണ്ടത്) എന്നതും ഉൾക്കൊള്ളുന്ന നിർദ്ദേശങ്ങൾ എന്തെന്തു മാററമാണ് പിന്നീടു വരുത്തിയതെന്ന് വ്യക്തമാണ്. 1094–ൽ തൃപ്പൂണിത്തുറ അദ്ദേഹം സംഘടിപ്പിച്ച അധഃസ്ഥിതരുടെ സമ്മേളനം അധഃസ്ഥിതരുടെ സംഘടനാപ്രവർത്തനങ്ങൾക്ക് ആരംഭം കുറിച്ചു. ഇങ്ങനെ അധഃസ്ഥിതരുടെ നാനാമുഖമായ പുരോഗതിക്ക് നേതൃത്വം വഹിച്ച അദ്ദേഹം, കുറച്ചു 'പുതുക്രിസ്ത്യാനി'കളുടെയിടയിൽ മാത്രം സ്മരിക്കപ്പെടാവുന്ന ആളായത്, കേരളചരിത്രത്തിലെ അനേകം വിരോധാഭാസങ്ങളിൽ ഒന്നാണ്. ഒരു മെത്രാനായിട്ടും അധഃസ്ഥിതരുടെ കുട്ടികൾ കയറിയിറങ്ങിയത് അവരെ ക്രിസ്ത്യാനികളാക്കുവാനായിരുന്നുവെന്നത് ഒരു കെട്ടുകഥയാണ്. അവരുടെ സമഗ്രമായ ഉദ്ധാരണം ആയിരുന്നു അദ്ദേഹത്തിൻെറ ലക്ഷ്യം. 'സ്ലീബാദാസസമൂഹ'ത്തിൻെറയും.



പത്രോസ് മാർ ഒസ്താത്തിയോസ്
മെത്രാപ്പോലീത്താ



പത്രോസ് അച്ചനും പുതുക്രിസ്ത്യൻ കുട്ടികളും



പത്രോസ് അച്ചൻെറ സുവിശേഷവേലയുടെ ഒരു പ്രാരംഭരംഗം



പത്രോസ് അച്ചൻ, പക്കൻഹാം വാൽഷ് (Bishop) British Resident Skrien
മാർ ഔഗേൻ തീമോത്തിയോസ് തിരുമേനി & Mrs Skrien.



ഒസ്താത്തിയോസ് തിരുമേനി with Calcutta Governor Dr. Kadju.




– ബസീലിയൻ

## വലിയനോമ്പിന്റെ പേത്തർത്ത – ഫെബ്രുവരി 21

(യോഹ: 2:1–11)

യഹൂദന്റെ ശുദ്ധീകരണ നിയമമനുസരിച്ചുള്ള കല്പാത്രങ്ങൾ. അതിഥികളുടെ കാൽ കഴുകുവാനുള്ളത് (ലൂക്കോ. 7.44). കുളിച്ചിട്ടു വരുന്നവരാണല്ലോ വിരുന്നുഭവനത്തിലെത്തുക. അവർ കാൽ കഴുകിയാൽ നിയമാനുസരണമുള്ള ശുദ്ധീകരണമാകും (യോഹ: 13:10). പക്ഷേ, കാനാവിലെ കല്യാണവീട്ടിലെ കല്പാത്രങ്ങളിൽ വെള്ളം നിറച്ചുണ്ടായിരുന്നില്ല. കോരുവാൻ ബാല്യക്കാരില്ലാഞ്ഞിട്ടല്ല; ചെയ്യിക്കുവാൻ ബന്ധപ്പെട്ടവർ തയ്യാറാകാത്തതായിരുന്നു കാരണം. ബാഹ്യമായ ആചാരാനുഷ്ഠാനങ്ങളിൽ കുറവുവന്നപ്പോൾ അകത്തെ കാര്യങ്ങളിലും കുറവു സംഭവിച്ചു. വീഞ്ഞു തികയാതെ വന്നു. എന്നാൽ മാതാവിന്റെ മദ്ധ്യസ്ഥതയും, കർത്താവിന്റെ കരുണയും വീട്ടുകാരെ അപമാനത്തിൽനിന്നും രക്ഷിക്കുകയായിരുന്നു.

ദൈവഭവനമാകുന്ന സഭയിലേക്കു വിരുന്നു വരുന്ന ഏതൊരുവനേയും വചനത്താലും ജീവിത സമർപ്പണത്താലും വിശുദ്ധീകരിക്കേണ്ട കല്പാത്രമാണ് ക്രിസ്ത്യാനി. നോമ്പിലും നമസ്കാരത്തിലും ആരാധനയിലും നാം നിഷ്ഠയുള്ളവരാകുമ്പോൾ നമ്മുടെ ആത്മീകാഭിവൃദ്ധി കണ്ട് മററുള്ളവർ ക്രിസ്തുവിങ്കലെ സന്തോഷം അനുഭവിക്കണം? ആത്മീകലഹരി പ്രാപിക്കുവാനിടയാകണം! അപ്രകാരം വചനത്താൽ നമ്മെ നിറയ്ക്കുവാനുള്ള ശുശ്രൂഷകന്മാരാണ് ആത്മീകപിതാക്കന്മാരും ഗുരുക്കന്മാരും. പക്ഷേ, ഓരോരുത്തരിലുമുള്ള ഞാനെന്ന ഭാവം (ego) ദൈവമന്ദിരമാകുന്ന നമ്മുടെ ശരീരത്തെ (കല്പാത്രത്തിനു സമം) വിശുദ്ധീകരണത്തിനേല്പിക്കുവാൻ തയ്യാറാകുന്നില്ല. വലിയനോമ്പിന്റെ ആരംഭത്തിൽ തന്നെ ശുബ്ക്കോനോ ശുശ്രൂഷയിൽക്കൂടി നമ്മുടെ അന്തരിന്ദ്രിയങ്ങളെ ശോധന ചെയ്യുവാനും, വിശുദ്ധീകരണം പ്രാപിച്ച് ക്രിസ്തുവിന്റെ സാന്നിദ്ധ്യം അനുഭവിക്കാനും വചനത്താൽ നിറയപ്പെട്ടവരായി മററുള്ളവരെ ആത്മീകമായി സന്തോഷിപ്പിക്കുവാനും നമുക്കു തയ്യാറാകാം. മാതാവിന്റെയും വിശുദ്ധന്മാരുടെയും മദ്ധ്യസ്ഥത നമുക്കു കോട്ടയായിരിക്കും.

## കുഷ്ഠരോഗികളുടെ ഞായറാഴ്ച ഫെബ്രു: 28.

(ലൂക്കോ: 5:12–16; 4:40–41).

കുഷ്ഠം നിറഞ്ഞ മനുഷ്യൻ അശുദ്ധനാക

(ശേഷം 31–ാം പേജിൽ

---

പത്രോസ് മാർ ഒസ്താത്തിയോസിന്റെ (ശെമ്മാശനായിരിക്കുമ്പോൾ മുതൽ) രണ്ടാമത്തെ പ്രധാന ലക്ഷ്യം, മലങ്കര ഓർത്തഡോക്സ് സഭയെ തികച്ചും തദ്ദേശീയമായ ഒരു സഭയായി രൂപപ്പെടുത്തുകയെന്നതായിരുന്നു. വിദേശസഭകളിൽ നിന്ന് കടമെടുത്തവയുടെ സ്ഥാനത്ത് സ്വദേശീയമായവ സ്ഥാനംപിടിച്ചേ മതിയാവൂ; അപ്പോഴേ സഭ ഈ മണ്ണിൽ വേരുറയ്ക്കൂ എന്നത് അദ്ദേഹത്തിന്റെ ബോധ്യമായിരുന്നു. 1917–ൽ ആരംഭിച്ച 'ആരാധന നാട്ടുഭാഷയിൽ' എന്ന പ്രസ്ഥാനത്തിന് ചിലരുടെയും അവജ്ഞാപാത്രമായിക്കൊണ്ടുതന്നെ അദ്ദേഹം നടുനായകത്വം വഹിച്ചു. തദ്ദേശീയ ശൈലിയിൽ അദ്ദേഹം നടത്തിയ പ്രസംഗയോഗങ്ങളിലെ ഗീതങ്ങളും. ഉദാഹരണങ്ങളും, വ്യാഖ്യാനശൈലിയും ഒരു തദ്ദേശീയ വേദശാസ്ത്രത്തിന് അത്യാവശ്യ വിഭവങ്ങളായിരുന്നു. സഭയിലെ പൗരോഹിത്യസ്ഥാനികൾക്ക് ലളിതവും തദ്ദേശീയവുമായ വേഷവിധാനം ആവിഷ്ക്കരിക്കുവാൻ അദ്ദേഹം സ്വന്തമായ നിലയിൽ ചില പരിശ്രമങ്ങൾ നടത്തിയതും ശ്രദ്ധേയമാണ്.

'സ്വരാജ്യ'യിൽ അദ്ദേഹം എഴുതിയ ലേഖനത്തിലെ ഒരു വാക്യം ഇപ്രകാരമാണ്: കേരളത്തിലെ പുരാതന സുറിയാനി ക്രിസ്ത്യാനിസമൂഹം ക്രിസ്തുവിന്റെ സ്വാതന്ത്ര്യദായകമായ സുവിശേഷത്തോടു വേണ്ടവണ്ണം ആത്മാർത്ഥതയുള്ളവരായിരുന്നുവെങ്കിൽ അവർക്ക് അത്ഭുതങ്ങൾ ചെയ്യാമായിരുന്നു'. ആ മഹാനായ വിപ്ലവകാരിയുടെ ദർശനവും സുധീര നടപടികളും അദ്ദേഹത്തിന്റെ ചരമരജതജൂബിലിയുടെ സന്ദർഭത്തിലെങ്കിലും പുതിയ ചലനങ്ങൾക്ക് മുഖാന്തിരമാവട്ടെ. കേരളചരിത്രത്തിൽ അദ്ദേഹത്തിന് അനുഭവിക്കേണ്ടിവന്നിരിക്കുന്ന അജ്ഞാതവാസം അവസാനിക്കുവാനും ഇടയാകട്ടെ.

**ജെ. കെ.**

# വിശുദ്ധനായ വിപ്ളവകാരി

**അനിയൻ കല്ലത്ത്**

**ഭാ**രതത്തിലെ സാമൂഹ്യ പരിഷ്കർത്താക്കളിൽ പ്രമുഖനായ ഡോ. ഭീമറാവു അംബേദ്കറെക്കുറിച്ചും, കേരളത്തിലെ സാമൂഹ്യപരിഷ്കർത്താക്കളിൽ പ്രമുഖനായ ശ്രീനാരായണഗുരുവിനെക്കുറിച്ചും കേൾക്കാത്തവർ ഇന്നാരുമില്ല. ഇവർ രണ്ടുപേരോടൊപ്പമോ അതിലധികമോ സാമൂഹികരംഗത്ത് വിപ്ളവകരമായ മാററങ്ങൾക്ക് തുടക്കം കുറിച്ച ഒരു വ്യക്തിയെ ഇന്ന് ലോകം മറന്നിരിക്കുന്നു. ചരിത്രത്തിന്റെ ഇരുണ്ട ഇടനാഴികളിൽ മറയപ്പെട്ടുപോയ ആ സാമൂഹികപരിഷ്കർത്താവ് പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായാണ്.

കേരളത്തിലെ പുലമാടങ്ങളുടെ ഓരത്ത് പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ ആരംഭം കുറിച്ച നിശബ്ദ വിപ്ളവം വ്യക്തിപരമായി പ്രസിദ്ധിയുടെ പ്രഭാപൂരത്തിലേക്ക് കയറിപ്പററാനുള്ള കുറുക്കുവഴിയല്ലായിരുന്നു. പെരുമയ്ക്കും പ്രസിദ്ധിക്കുംവേണ്ടി അദ്ദേഹം ഒന്നും ചെയ്തതുമില്ല.

കേരളം ഒരു ഭ്രാന്താലയമാണെന്ന് ഒരു നൂററാണ്ടു മുമ്പ് അഭിപ്രായപ്പെട്ട സ്വാമി വിവേകാനന്ദനെ അതിനു പ്രേരിപ്പിച്ച മുഖ്യകാരണങ്ങളിൽ ഒന്ന് അക്കാലത്ത് ഇവിടെ നിലനിന്നിരുന്ന സാമൂഹ്യവ്യവസ്ഥിതിയായിരുന്നു. സമൂഹത്തിലെ ഒരു വലിയ ജനവിഭാഗത്തിന് കന്നുകാലികളെപ്പോലെ ജീവിക്കേണ്ടിയിരുന്ന ഗതികേട് ആ മഹാചിന്തകനെ അമ്പരപ്പെടുത്തി. ഹൈന്ദവരുടെയും സിറിയൻ ക്രിസ്ത്യാനികളുടെയും ജാതീയവേരുകൾ പാതാളത്തോളം താഴ്ന്നിറങ്ങി വേരുറച്ചത് അദ്ദേഹം മനസിലാക്കി. നിയമത്തിലൂടെയും കീഴ്വഴക്കങ്ങളിലൂടെയും തലമുറതലമുറയായി സാമൂഹികനീതി (Social justice) വർണ്ണത്തിന്റെ പേരിൽ നിഷേധിക്കപ്പെട്ട് അണകെട്ടി അകററി നിർത്തിയിരുന്ന വലിയ ഒരു ജനസമൂഹം. ഒസ്താത്തിയോസ് തിരുമേനി ഇവരുടെ ആത്മീയപരിപോഷണത്തിനു മാത്രമല്ല ശ്രമിച്ചത്. ക്രിസ്താനുഭവത്തിന്റെ അഭാവത്തിൽ ജീവിതത്തിൽ തപ്പിത്തടഞ്ഞു നടന്നവർക്ക് ആത്മീയ വെളിച്ചം പകർന്നതുപോലെതന്നെ സമൂഹത്തിൽ മററുള്ളവരെപ്പോലെ തുല്യമായി നീതി ലഭിക്കുന്നതിനും അദ്ദേഹം പടവെട്ടി. അധഃസ്ഥിതർക്കു വീർപ്പുമുട്ടുന്ന പ്രശ്നങ്ങളെ ഉണ്ടായിരുന്നുള്ളു: തീണ്ടൽ, തൊടീൽ, സഞ്ചാരസ്വാതന്ത്ര്യമില്ലായ്മ, വിദ്യാലയങ്ങൾ, പൊതുകിണറുകൾ, കുളങ്ങൾ, ക്ഷേത്രങ്ങൾ നിരോധനം തുടങ്ങിയ പല നീതിനിഷേധങ്ങൾ. ഇവയ്ക്കെതിരെയുള്ള വൈക്കം സത്യഗ്രഹത്തിൽ തിരുമേനി സജീവമായി പങ്കെടുത്തു. മദ്രാസിലെ ആംഗലഭാഷാപത്രങ്ങൾ ഇതു പ്രത്യേകം അഭിനന്ദിച്ചിരുന്നു. വിദ്യാർത്ഥിയായിരിക്കുമ്പോൾതന്നെ താഴ്ന്നവരുടെ പ്രശ്നങ്ങളിൽ താല്പര്യം കാണിച്ചിരുന്ന അദ്ദേഹം അന്നത്തെ ഹരിജനോദ്ധാരണ നീക്കങ്ങളിലെല്ലാം പങ്കുകൊണ്ടിരുന്നു. സാമൂഹിക നീതിയുടെ കാര്യത്തിൽ എല്ലാ സമുദായക്കാരുടെ ഇടയിലും സമതുലിതാവസ്ഥ വേണമെന്ന് ആവശ്യപ്പെട്ടിരുന്ന പ്രമാണികൾ പലരുണ്ടായിരുന്നു. കേളപ്പൻ, സഹോദരൻ അയ്യപ്പൻ, അയ്യങ്കാളി, എല്ലാത്തിനും ഉപരി പ്രസിദ്ധ ദാർശികനായ നാരായണഗുരുസ്വാമി ആദിയായവർ. പക്ഷെ ഇവരിൽ പലരും സ്വസമുദായത്തിന്റെ ഉയർച്ചയെ മാത്രമാണ് പ്രക്ഷോഭണങ്ങളിൽ ഊന്നിയിരുന്നത്. അയ്യങ്കാളി പുലയസമുദായത്തിന്റെ വക്താവായിരുന്നപ്പോൾ നാരായണഗുരുസ്വാമി ഈഴവസമുദായത്തിനുവേണ്ടിയാണ് ശബ്ദം ഉയർത്തിയത്. ഇവരിൽ നിന്നെല്ലാം വിഭിന്നമായി പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനി ജാതിവരമ്പുകൾക്കതീതമായിട്ടാണ് തൽസംബന്ധമായ പ്രവർത്തനങ്ങൾ ആസൂത്രണം ചെയ്തിരുന്നത്. ഇക്കാര്യം പലരും മനസിലാക്കിയിട്ടില്ലെന്നു തോന്നുന്നു. പുലയനും പറയനും കുറവനും ഈഴവനും അദ്ദേഹത്തിന്റെ പ്രോഗ്രാമിൽ തുല്യസ്ഥാനമായിരുന്നു. പറയനു മാത്രം സഞ്ചാരസ്വാതന്ത്ര്യം വേണമെന്ന് അദ്ദേഹം വാദിച്ചില്ല. പുലയ ബാലികാബാലന്മാരെ മാത്രം വിദ്യാലയങ്ങളിൽ പ്രവേശിപ്പിക്കണമെന്ന് അദ്ദേഹം പറഞ്ഞില്ല. അദ്ദേഹത്തിന്റെ സമീപനം ആഗോളനീതി എന്ന മഹൽ തത്വത്തെ അടിസ്ഥാനപ്പെടുത്തിയതായിരുന്നു. അദ്ദേഹത്തിന്റെ ആറ് പതിററാണ്ടുകാലം നീണ്ടുനിന്ന സുവിശേഷപ്രവർത്തനത്തിലും ഈ പ്രതിഭാസം വ്യക്തമായി കാണാം. സത്യവിശ്വാസത്തിലേക്ക് അദ്ദേഹം ക്ഷണിച്ചത് പുലയരെ മാത്രമായിരുന്നില്ല. ജാതിമതഭേദമെന്യേ എല്ലാ മേഖലകളിലും സുവിശേഷദൗത്യം എത്തിക്കാനായിരുന്നു അദ്ദേഹം പരിശ്രമിച്ചിരുന്നത്. പുലയരും പറയരും കുറവരും മാത്രമല്ല അദ്ദേഹത്തിന്റെ ഉപദേശം സ്വീകരിച്ചത്. കോന്നിപുലയന്റെ മാടം മുതൽ നായർ സമുദായാംഗങ്ങൾ വരെ അദ്ദേഹത്തെ പിൻതുടർന്ന് ക്രിസ്തുശിഷ്യനായ മാർത്തോമ്മാശ്ലീഹായാൽ സ്ഥാപിതമായ മലങ്കര ഓർത്തഡോക്സ് സഭയിലേക്ക് വരികയുണ്ടായി. കടലുകൾക്കപ്പുറത്തു നിന്നുവന്ന യൂറോപ്യൻ മിസ്ററർ സ്ററാർട്ട് സഭയിൽ ജ്ഞാനസ്നാനം മുങ്ങി അംഗമാകുകയും വി. കുർബാന അനുഭവിക്കുകയും ചെയ്തു. പ്രധാന മലയാള പത്രങ്ങളിലും മദ്രാസിൽനിന്നും പ്രസിദ്ധീകരിച്ചിരുന്ന ആംഗലഭാഷാ പത്രങ്ങളിലും വളരെയധികം ലേഖനങ്ങൾ ഈ വിഷയത്തെക്കുറിച്ച് അഭേ

ഹം ശെമ്മാശ്ശനായിരുക്കുമ്പോൾ എഴുതുകയുണ്ടായി. അവകളുടെ സംഗ്രഹംപോലും പ്രസിദ്ധീകരിക്കണമെങ്കിൽ ഒരു വലിയ വാല്യംതന്നെ അച്ചടിക്കേണ്ടിവരും.* ഒരാഴ്ചപോലും മൂക്കഞ്ചേരിൽ ശെമ്മാശ്ശൻ്റെ ലേഖനമില്ലാതെ അന്ന് പത്രങ്ങൾ കടന്നുപോകാറില്ല.

അധഃസ്ഥിതരുടെ അവകാശങ്ങളിൽ നിത്യജാഗ്രത പുലർത്തിയിരുന്ന കാവൽമാലാഖയായിരുന്നു ഒസ്താത്തിയോസ് തിരുമേനി. തൻ്റെ പ്രവർത്തനങ്ങളെ ഹൈന്ദവരെപ്പോലെതന്നെ സവർണ്ണ സുറിയാനിക്കാരും എതിർത്തിരുന്നു. പുതു ക്രിസ്ത്യാനികൾക്കു നേരിടേണ്ടിവന്ന പല പീഢനങ്ങളെയും നൂറുകണക്കിനു വിശദവിവരങ്ങൾ തിരുമേനി രേഖപ്പെടുത്തിയിട്ടുണ്ട്. ചില പ്രമാണികൾക്കെതിരെ വിജയകരമായി നിയമനടപടികൾ സ്വീകരിക്കാൻപോലും പല അവസരങ്ങളിലും അദ്ദേഹം നിർബന്ധിതനായിട്ടുണ്ട്. അധഃസ്ഥിതരുടെ ബഹുമുഖപുരോഗമനം ജീവിതവ്രതമായി സ്വീകരിച്ച മറ്റൊരു സമുദായ പരിഷ്ക്കർത്താവ് കേരളക്കരയിൽ ഉണ്ടായിരുന്നോ എന്ന കാര്യം തർക്കവിഷയമാണെന്നു തോന്നുന്നില്ല. തൻ്റെ ഇരുപതാമത്തെ വയസിൽ 'അധഃകൃതരുടെ ഉയർച്ച' എന്ന തലക്കെട്ടിൽ എഴുതിയ ലേഖനത്തിൻ്റെ പ്രാധാന്യം മനസിലാക്കി മലയാള മനോരമ പ്രസ്തുത ലേഖനം മുഖപ്രസംഗമായിത്തന്നെ പ്രസിദ്ധപ്പെടുത്തിയിരുന്നു. കൊച്ചി സംസ്ഥാനത്ത് ഈ മേഖലയിൽ അദ്ദേഹത്തിൻ്റെ പ്രവർത്തനം ചരിത്രം സൃഷ്ടിക്കുകതന്നെ ചെയ്തു.

ബുദ്ധിമാന്മാരായ സവർണ്ണർ വിദ്യയുടെയും അറിവിൻ്റെയും ലോകത്തേക്ക് അധഃകൃതരെ കടത്തിവിട്ടിരുന്നില്ല. **Knowledge is the key to power** എന്ന്, അവർക്കറിയാമായിരുന്നു. ഈ ദുഷിച്ച സമൂഹദ്രോഹ നടപടികളുടെ കാവൽക്കാർ പല ഹൈസ്കൂൾ അദ്ധ്യാപകരും ഹെഡ്മാസ്റ്ററന്മാരും ആയിരുന്നു. കറുത്ത ഒരു കുട്ടിയെ അവർ സ്കൂളുകളിൽ പ്രവേശിപ്പിച്ചിരുന്നില്ല. അറിവ് ശക്തിയുടെ താക്കോലാണെന്ന സത്യം തിരുമേനിക്കും അറിയാമായിരുന്നു. അദ്ദേഹം അധഃകൃത ബാലികാബാലന്മാരെ സ്കൂളുകളിൽ പ്രവേശിപ്പിക്കാൻതന്നെ തീരുമാനിച്ചു. നിയമപരമായി സവർണ്ണർക്ക് അതിനെ എതിർക്കുക സാദ്ധ്യമല്ല. ശതക്കണക്കിന് കുട്ടികൾ തിരുമേനിയുടെ ഉൽസാഹത്തിൽ വിദ്യാലയങ്ങളിൽ പ്രവേശിക്കപ്പെട്ടു, തിരുമേനി ഞാറയ്ക്കൽ സ്കൂളിൽ രണ്ട് ഹരിജൻ (അക്കാലത്ത് അദ്ദേഹം കൊച്ചി സംസ്ഥാന വിദ്യാഭ്യാസ ഡിപ്പാർട്ട്മെൻ്റിൽ അദ്ധ്യാപകനായിരുന്നു) വിദ്യാർത്ഥികളെ 'അഡ്മിററ്'' ചെയ്ത സംഭവം ഞാറയ്ക്കൽ ടൗണിൽ നിയമസമാധാന പ്രശ്നംവരെ സൃഷ്ടിക്കുകയുണ്ടായി. ഹാലിളകിയ സവർണ്ണർ സ്കൂളിൻ്റെ പ്രവർത്തനം രണ്ടുദിവസത്തേക്ക് സ്തംഭിപ്പിക്കുകയും തിരുമേനിയുടെ പേരിൽ ഹർജ്ജികളും മററും അധികാരസ്ഥാനങ്ങളിൽ അയയ്ക്കുകയും ചെയ്തു. പക്ഷെ സവർണ്ണരുടെ സുഖക്കേട് നല്ലവണ്ണം മനസിലാക്കിയിരുന്ന ഡയറക്ടർ ഡേവിഡ് ധ്വര നടപടികൾ ഒന്നും സ്വീകരിച്ചില്ല. 'ബ്യൂറോക്രാററ്സിൻ്റെ' സ്വാധീനം മറികടക്കാൻ കുട്ടികളുടെ സ്കൂൾ പ്രവേശനത്തിനായി സർവ്വാധികാരിയായ ബ്രിട്ടീഷ് റസിഡണ്ടിനെപ്പോലും തിരുമേനി സമീപിച്ച് കാര്യം സാധിച്ചിട്ടുണ്ട്.

അധഃകൃതരെ ഉദ്ധരിക്കേണ്ടതിൻ്റെ ആവശ്യകതയെപ്പററി നാടൊട്ടുക്ക് പ്രസംഗിച്ചു നടക്കുകയും, അധികാരികൾക്ക് ഒട്ടുംതന്നെ രുചിക്കാത്ത അഭിപ്രായം മുഖം നോക്കാതെ പറയുകയും ലേഖനങ്ങൾ പ്രമുഖ പത്രങ്ങളിൽ പ്രസിദ്ധപ്പെടുത്തുകയും ചെയ്തുകൊണ്ടിരുന്ന തിരുമേനിയെ സംസ്ഥാന ഭരണകേന്ദ്രങ്ങൾ **un-obstrusive** ആയി ശ്രദ്ധിക്കാൻ തുടങ്ങി. ഫ്ളൂട്ട് വായനക്കാരനായ **Pied Piper of Merlin**—ൻ്റെ കൂടെ ഗ്രാമവാസികളായ കുട്ടികൾ ഒന്നടങ്കം പുറകെ പോയതുപോലെ അധഃകൃതർ തിരുമേനിയുടെ പുറകെ പോകുന്നതും, ദൈനംദിനം അതു വർദ്ധിക്കുന്നതും തന്മൂലം ഹൈന്ദവരുടെ ജനസംഖ്യ ഇടിഞ്ഞിറങ്ങുന്നതും ഹൈന്ദവതാല്പര്യങ്ങൾക്ക് അമ്പരപ്പുണ്ടാക്കി. താരതമ്യേന കൊച്ചിസംസ്ഥാനത്തു സുവിശേഷപ്രവർത്തനങ്ങൾക്ക് ഇതര സമുദായങ്ങളിൽനിന്നും നാടുവാഴികളിൽനിന്നും എതിർപ്പൊന്നും നേരിടേണ്ടിവന്നില്ലെങ്കിലും തിരുവിതാംകൂർ സംസാഥാനത്ത് അതല്ലായിരുന്നു സ്ഥിതി. ഉത്തരവാദഭരണപ്രക്ഷോഭണംകൊണ്ട്

കലങ്ങിമറിഞ്ഞിരുന്ന സംസ്ഥാന രാഷ്ട്രീയ പശ്ചാത്തലം. ഏകാധിപതിയുയ ദിവാൻ സർ സി. പി. രാമസ്വാമി അയ്യർക്കും ചുററിപ്പററിനിന്നിരുന്ന ഉപജാപനേതാക്കൾക്കും ഒരൊററ മാർഗ്ഗമേ സ്റേററ് കോൺഗ്രസ് പ്രക്ഷോഭണത്തെ അമർച്ചചെയ്യുവാൻ കരണീയമായി തോന്നിയുള്ളു. ക്രിസ്ത്യൻ സമുദായത്തെ പ്രത്യേകിച്ചും സിറിയൻ ക്രിസ്ത്യാനികളെയും അവരുടെ ബഹുമുഖ പ്രവർത്തനങ്ങളെയും ആസ്തികളെയും നശിപ്പിക്കുക. സ്റേററ് കോൺഗ്രസിന് സാമ്പത്തിക സഹായം സിറിയൻ ക്രിസ്ത്യാനികളിൽനിന്നും മാത്രമാണ് ലഭിക്കുന്നതെന്ന് ഇൻറലിജൻസ് വിലയിരുത്തലുകൾ ദിവാൻജി വിശ്വസിച്ചു. സംസ്ഥാനത്തിൻെറ സാമ്പത്തികനില നിയന്ത്രിച്ചിരുന്ന പ്രമുഖ ബാങ്കുകളും, പത്രങ്ങളും, ആശുപത്രികളും കോളജുകളും ഹൈസ്കൂളുകളും വൻ വ്യവസായങ്ങളും, തേയില, റബർ, ഏലം എസ്റേറററുകളും എന്നുവേണ്ട പൊതുജീവിതത്തെ സ്വാധീനിച്ചിരുന്ന എല്ലാ ഉപാധികളും സിറിയൻ ക്രിസ്ത്യാനികളുടെ കൈവശമായിരുന്നു. ഈ കാലഘട്ടത്തിലാണ് റവ. എം. പി. പീററുടെ പ്രവർത്തനം വിജയകരമായി മുന്നേറിക്കൊണ്ടിരുന്നത്. സിറിയൻ ക്രിസ്ത്യൻ സമുദായത്തിൻെറ വളർച്ചയിൽ അസൂയപ്പെട്ടിരുന്ന നായർ സമുദായപ്രമാണികളും സർ സി. പി. യുടെ വിഭജിച്ചുഭരിക്കലിൽ ഒത്തുചേർന്നു. ഭക്തിവിലാസത്തു സർ സി. പി. യുടെ നിർദ്ദേശമനുസരിച്ച് രഹസ്യമായി തയ്യാറാക്കിയ hit list—ൽ ചങ്ങനാശേരി രൂപതാ ബിഷപ്പ് കാളാശേരി, റവ. എം. പി. പീററർ എന്നിങ്ങനെ പലരുമുണ്ടായിരുന്നു. മതപരിവർത്തനം സ്വമേധയാ അല്ലെന്നും നിർബന്ധംമൂലമാണെന്നും മററും ചില പത്രങ്ങൾ ലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തി. ബുദ്ധിമാനായ സർ സി. പി. മതപരിവർത്തനം ചെയ്യുന്നവർക്ക് ഗവൺമെൻറ് ആനുകൂല്യങ്ങൾ നിർത്തലാക്കുന്ന ഒരു പുതിയ നിയമംതന്നെ സൃഷ്ടിച്ചു.

കാര്യങ്ങൾ വിശദീകരിക്കുന്നതിനായി തിരുമേനി സർ സി. പി. ക്ക് ആയിടെ ഒരു കത്തയയ്ക്കുകയുണ്ടായി. താക്കീതിൻെറ സ്വരമടങ്ങിയ ഉപദേശരൂപത്തിലുള്ള കത്തായിരുന്നു അത്. റഷ്യയിലെ റാസ്പുട്ടിനെപോലെ എതിർക്കപ്പെടാതെ തിരുവിതാംകൂർ രാജകൊട്ടാരങ്ങളിലെ അന്ത:പ്പുരങ്ങളിൽ സർവ്വതന്ത്രസ്വതന്ത്രനായി വിഹരിച്ചിരുന്ന സർ സി. പി. ക്ക് പത്രോസ് കശീശാ എഴുതിയ തരത്തിലും ഭാഷയിലുമുള്ള ഒരു കത്തെഴുതുവാൻ ആരും അക്കാലത്ത് ധൈര്യപ്പെടുമായിരുന്നില്ല. His Excellency പ്രയോഗത്തിലൊന്നും തിരുമേനി തല്പരനല്ലായിരുന്നു. ബ്രിട്ടീഷ് റസിഡണ്ടുമാർ, ദിവാൻ സി. ജി. ഹെർബർട്ട്, ദിവാൻ വിജയരാഘവാചാരിയർ, ദിവാൻ സർ ജോർജ് ബോഗ് മുതലായവർ തിരുമേനിയുടെ ആത്മമിത്രങ്ങളായിരുന്നു. ദിവിൻജിമാരുടെ തൂക്കമെല്ലാം മഞ്ചാടി കണക്കുവരെ തിരുമേനിക്കറിയാമായിരുന്നു. പ്രസ്തുത കത്തിൽ ദിവാൻജിയെ അദ്ദേഹം മുഖ്യമായി മൂന്നു വിഷയങ്ങളിലാണ് താക്കീതു ചെയ്തിരുന്നത്. 1) സംസ്ഥാന സ്റേററ് കോൺഗ്രസ് ക്രിസ്ത്യാനികളുടെ സംഘടനയല്ല. അതു രാഷ്ട്രീയലക്ഷ്യത്തോടെ രൂപീകരിക്കപ്പെട്ടിട്ടുള്ളതായതിനാൽ മർദ്ദനംമൂലം സംഘടനയെ നശിപ്പിക്കാൻ ശ്രമിക്കുന്നത് അവസാനിപ്പിക്കണം. 2) രാഷ്ട്രീയകാരണത്തിന്മേൽ അറസ്ററുചെയ്യുന്ന തടവുകാരെ ദേഹോപദ്രവം ഏൽപ്പിക്കരുത്. 3) നാഷണൽ ക്വയിലോൺ ബാങ്ക് സ്റേററിലെ, സമ്പദ്വ്യവസ്ഥയെ നിയന്ത്രിക്കുന്ന വലിയ സ്ഥാപനമാണ്. സിറിയൻ ക്രിസ്ത്യാനികൾ അതിൻെറ Director Board-ൽ ഭൂരിപക്ഷമുണ്ടെന്ന ഒററക്കാരണത്താൽ ഭരണയന്ത്രം ദുർവിനിയോഗം ചെയ്ത് സ്ഥാപനത്തെ നശിപ്പിക്കരുത്.

തലസ്ഥാനത്ത് 'ഭക്തിവിലാസത്തെ' ഡർബാറിൽ പലതും തീരുമാനിക്കപ്പെട്ടു. വേണ്ടവിധത്തിൽ ആദരവൊന്നും പ്രകടിപ്പിക്കാതെ താക്കീതിൻെറ രൂപത്തിൽ കത്തെഴുതുവാൻ ധൈര്യപ്പെട്ട ഓർത്തഡോക്സ് സഭയിലെ പത്രോസ് കശീശായെ 24 മണിക്കൂറുകളും സംസ്ഥാന രഹസ്യപോലീസ് ശ്രദ്ധിക്കാൻ തുടങ്ങി. പത്രോസ് കശീശാ തൽക്കാലത്തേക്ക് കൊച്ചി സംസ്ഥാനത്തേക്ക് മാറി.

രംഗമേതായാലും കേൾവിക്കാർ ഏതു തരക്കാരായാലും വേദി ഏതായാലും ഒസ്താത്തിയോസ് തിരുമേനിയുടെ പ്രസംഗമുണ്ടെങ്കിൽ അതിൻെറ വിഷയം അധ:സ്ഥിതരുടെ ഉദ്ധാരണമായിരിക്കും. തുറന്നടിക്കുന്നതിൽ അദേഹത്തിന് കാലഭേദമോ, പരിസരനോട്ടമോ, അതു സൃഷ്ടിച്ചേക്കാവുന്ന പ്രതിഷേധ തരംഗങ്ങളുടെ വിപുലതയോ നോട്ടമില്ല. പറയാനുള്ളത് ആരോടും എവിടെവച്ചും പറയും. പ്രസംഗങ്ങൾപോലെതന്നെ അദേഹം എഴുതി പ്രസിദ്ധപ്പെടുത്തിയിട്ടുള്ള എല്ലാ ലേഖനങ്ങളുടെയും വിഷയം താഴേക്കിടയിലുള്ളവരുടെ ഉയർച്ചയായിരുന്നു.

തിരുമേനി മദനപ്പള്ളിയിൽ ജോലിയിലിരിക്കുമ്പോഴാണു കൊച്ചി ഗവൺമെൻറ് അധ:കൃതോദ്ധാരണ മേഖലയിൽ ചില പരിഷ്കാരങ്ങൾ നടപ്പിലാക്കാൻ തീരുമാനിച്ചത്. മഹാത്മജിയുടെ ഹരിജൻ പ്രവർത്തനം അന്നൊന്നും (1925) ആരംഭിച്ചിരുന്നില്ല. ക്ഷേത്രപ്രവേശനം അനുവദിക്കുന്നതിനു വളരെ മുമ്പ്, ഹരിജനങ്ങൾക്ക് പൊതുനിരത്തുകളിൽ നടക്കാൻപോലും അനുവാദമില്ലാതിരുന്ന കാലത്താണ് പ്രജാക്ഷേമതല്പരരായ കൊച്ചി രാജകുടുംബം ഇതിന് ഒരുമ്പെട്ടത്. ഭാഗ്യവശാൽ അന്ന് കൊച്ചി ദിവാൻജിയായിരുന്ന സർ ടി. വിജയരാഘവാചാരി, ബ്രാഹ്മണനായിരുന്നുവെങ്കിലും രാജകുടുംബാംഗങ്ങളുടെ ആഗ്രഹങ്ങളെ പൂർണ്ണ മനസോടെ അനുകൂലിക്കുന്നയാളുമായിരുന്നു. ഇതിലേക്ക് കൊച്ചി ഗവൺമെൻറ് സ്പെഷ്യൽ ഓഫീസറായി തെരഞ്ഞെടുത്തത് എം. പി. പത്രോസ് ശെമ്മാശനെയായിരുന്നു. നിലവിലിരുന്ന വിദ്യാഭ്യാസചട്ടങ്ങൾ പ്രകാരം ഗവൺ

മെൻറ് തലത്തിൽ ഒരുദ്യോഗവും കൊടുക്കുക അനുവദനീയമല്ല. പക്ഷേ ഈ Statutory Regulation ലംഘിച്ചു തന്നെ തിരുമേനിയെ നിയമിക്കുവാൻ വിദ്യാഭ്യാസ ഡയറക്ടർ ദിവാൻജിയോട് ആവശ്യപ്പെട്ടു. ദിവാൻജി മദനപ്പള്ളിയിലേക്ക് കമ്പിസന്ദേശം അയച്ച് തിരുമേനിയെ വിളിപ്പിച്ച് ഉദ്യോഗനിയമന ഉത്തരവ് നൽകുകയായിരുന്നു. അദ്ദേഹത്തെ സഹായിക്കുവാൻ വിദ്യാഭ്യാസ ഡപ്യൂട്ടി ഇൻസ്പെക്ടർ വിശ്വനാഥയ്യരെയും പള്ളിയിൽ കൃഷ്ണമേനോനെയും നിയോഗിച്ചു. അധഃകൃതരെ സംബന്ധിച്ചിടത്തോളം ബഹുമുഖ പരിഷ്ക്കാരങ്ങൾ—അവയിൽ ചിലത് വിപ്ലവകരം തന്നെയായിരുന്നു—തിരുമേനി ആസൂത്രണം ചെയ്ത് നടപ്പാക്കി. അന്നത്തെ കാലഘട്ടത്തിൽ (1925) ഭാരതത്തിലൊരിടത്തും ഒരു ഗവൺമെൻറിൻെറ കീഴിലും ഇത്തരം മാററങ്ങൾ സാമൂഹ്യമണ്ഡലത്തിൽ നടന്നിട്ടില്ല. ഈ മേഖലയിൽ ഗാന്ധിജിയും മററും സജീവമായി ശ്രദ്ധ പതിപ്പിക്കുന്നതിന് എത്രയോ മുമ്പാണ് പത്രോസ് ശെമ്മാശൻ ഇതെല്ലാം നടപ്പിലാക്കിയതെന്ന് മനസിലാക്കുമ്പോഴേ, ഒരു സാമൂഹ്യപരിഷ്ക്കർത്താവ് എന്ന നിലയിൽ അദ്ദേഹത്തിനുള്ള സ്ഥാനം എവിടെയാണെന്ന് കണക്കാക്കാൻ കഴിയൂ. ഈ മഹൽ സംരംഭം കൊച്ചുകൊച്ചിയിലായിപ്പോയതിനാൽ ലോകം അറിയാതെപോയി എന്നു മാത്രം, സ്പെഷ്യൽ ഓഫീസർ എന്ന നിവയിൽ അദ്ദേഹം ആസൂത്രണം ചെയ്ത പദ്ധതിയിൽ അന്നുവരെ വിദ്യാലയ പരിസരം പോലും കണ്ടിട്ടില്ലാത്ത നൂറു കണക്കിന് അധഃകൃത ബാലികാബാലന്മാരെ സ്ക്കൂളുകളിൽ പ്രവേശിച്ചു. അധഃകൃതർക്കായി സംസ്ഥാനത്ത് വിവിധ ഭാഗങ്ങളിൽ കിണറുകൾ കുഴിപ്പിച്ചു. ചാലക്കുടി റയിൽവേസ്റേറഷന് സമീപമുള്ള വിജയരാഘവപുരം കോളനി ശെമ്മാശൻെറ ശുപാർശ പ്രകാരം സ്ഥാപിച്ചതാണ്. മഹായോഗങ്ങൾ നാട്ടിലുടനീളം സംഘടിപ്പിച്ചു. അപ്പൻതമ്പുരാൻ, ബോംബെ ഹൈക്കോടതി ജഡ്ജി സർ നാരായണ ചന്ദ്ര വർക്കർ, സർ സദാശിവയ്യർ മുതലായവർ യോഗത്തിൽ സംബന്ധിച്ച് ശെമ്മാശൻെറ പ്രവർത്തനങ്ങളെ അങ്ങേയററം പ്രശംസിച്ചു. ഉത്തരഭാരതത്തിലെങ്ങും സ്വപ്നം കാണാൻ കഴിയാതിരുന്ന ഒരത്ഭുതമായിട്ടാണ് അവരെല്ലാം ഈ മുന്നേററത്തെ കണക്കാക്കിയത്—മലയാളത്തിലെ സാഹിത്യഭീഷ്മാചാര്യനായ ഒയ്യാരത്ത് ചന്തുമേനോൻ, പ്രാഡ്വികകേസരി മഞ്ചേരി രാമകൃഷ്ണയ്യർ തുടങ്ങിയ മഹാന്മാർ പത്രോസ് ശെമ്മാശന് അന്നു നൽകിയ പ്രോൽസാഹനം പ്രത്യേകം സ്മരിക്കേണ്ടതുണ്ട്. 1098 മേടം 3—ാം തീയതി തൃശൂർവച്ച് പുലയരുടെ വമ്പിച്ച ഒരു സമ്മേളനം സർ സദാശിവയ്യരുടെ അദ്ധ്യക്ഷതയിൽ നടന്നു. സവർണ്ണരുടെ പാരമ്പര്യക്കോട്ടയുടെ തിരുമുററത്തു ശെമ്മാശൻ സംഘടിപ്പിച്ച ഈ മഹാസമ്മേളനം സവർണ്ണരെ അക്ഷരാർത്ഥത്തിൽ അമ്പരിപ്പിക്കുകതന്നെ ചെയ്തു.

1094 ഇടവം 1—ാം തീയതി തൃപ്പൂണിത്തുറ ബോയ്സ് ഹൈസ്ക്കൂൾ മൈതാനത്ത് ചേർന്ന

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്





Mrs. Varughese Barbil.



Varughese Barbil.

അധഃകൃത മഹായോഗത്തിൽ ദിവാൻ സർ ടി. വിജയരാഘവാചാരിയാണു അദ്ധ്യക്ഷനായിരുന്നത്. ആയിരക്കണക്കിന് അധഃകൃതർ വാദ്യമേളങ്ങളോടെ യോഗത്തിൽ വന്നുചേർന്നു. പ്രസ്തുത യോഗത്തിൽ സഹോദരൻ അയ്യപ്പനും പത്രോസ് ശെമ്മാശനും പ്രസംഗിച്ചു. ഈ മഹായോഗത്തിൽ വച്ചാണ് പുലയർക്കും പറയർക്കും സംസ്ഥാനത്തെ സകല റോഡുകളിലും സർവതന്ത്രസ്വതന്ത്രമായി സഞ്ചരിക്കാമെന്ന കൊച്ചി മഹാരാജാവിന്റെ രാജകീയ വിളംബരം ദിവാൻജി പ്രഖ്യാപിച്ചത്. യോഗാനന്തരം ഒരു വലിയ ഘോഷയാത്രയെ ദിവാൻജിയും ശെമ്മാശനുംകൂടി നയിച്ചു. എന്നാൽ അന്നു സന്ധ്യയ്ക്ക് തൃപ്പൂണിത്തുറനിന്ന് ഒരു നാഴിക വടക്കുകിഴക്ക് ഇരുമ്പനത്തുവച്ച് ഇതെല്ലാം കഴിഞ്ഞ് തിരികെപ്പോയ ഒരു പുലയനെ രണ്ടു നായന്മാർകൂടി അടിച്ചു, അവന്റെ കയ്യിലുണ്ടായിരുന്ന സാധനങ്ങൾ വഴിയിൽ ചിതറി. 'നീ നിന്റെ മൂക്കഞ്ചേരിയോടു ചെന്നു പറ' എന്നു പറഞ്ഞാണ് അടിച്ചത്. അടിച്ചശേഷം അശുദ്ധം മാറാൻ ആ സവർണ്ണഹിന്ദുക്കൾ കുളത്തിൽപോയി മുങ്ങിക്കുളിക്കുകയും ചെയ്തു. അടികൊണ്ടവൻ അന്തംവിട്ടു. തൃപ്പൂണിത്തുറയ്ക്കു തിരിച്ചോടി. അവൻ ആ രാത്രിയിൽതന്നെ മൂക്കഞ്ചേരിയിൽ എത്തി. വിവരങ്ങൾ ശെമ്മാശൻ അപ്പോൾതന്നെ ദിവാനെ അറിയിച്ചു. ദിവാന്റെ നിർദ്ദേശപ്രകാരം അടുത്ത ദിവസം രാവിലെ അവനെയുംകൊണ്ട് എറണാകുളത്തേയ്ക്കുപോയി. നേരം വെളുത്തപ്പോൾ വളഞ്ഞമ്പലം എന്ന സ്ഥലത്തുവച്ച് നായകന്മാർ ഇവരെ തടഞ്ഞു. പുലയനെ കണ്ടയുടനെ ഭീഷണിപ്പെടുത്തി. പിന്നീടു വേറെ വഴിയായി എറണാകുളത്തെത്തി മജിസ്ട്രേറ്റ് കോർട്ടിൽ ഒരു കേസ് ഫയൽചെയ്തു.

പത്രോസ് ശെമ്മാശൻ തേനീച്ചകൂട്ടിൽ കല്ലെറിഞ്ഞിട്ടാണ് രംഗം വിട്ടത്. സവർണ്ണർ പ്രതീക്ഷിക്കാത്ത പല പരിഷ്കാരങ്ങളും കൊച്ചിയിൽ നടപ്പിൽ വന്നപ്പോൾ തലപ്പത്തിരുന്നവർ ആടിയിളകി. എതിർപ്പ് മൂർച്ചയേറിയതാണെന്ന് ദിവാൻ വിജയരാഘവാചാരി എഴുതിയ ഒരു കത്തിൽ പറയുന്നു. ഹൈന്ദവർ നടത്തിയിരുന്ന സകല പത്രങ്ങളും ഗവൺമെന്റിന്റെ നയത്തെ അധിക്ഷേപിച്ചു. പക്ഷേ ഈ ഭൂമികുലുക്കമൊന്നും മഹാരാജാവിനെ സ്വാധീനിപ്പിക്കാൻ ശക്തമല്ലായിരുന്നു.

## സ്വാതന്ത്ര്യസമര പോരാളി

ഇന്ത്യൻ സ്വാതന്ത്ര്യ ചരിത്രത്താളിൽ സ്വർണ്ണലിപികളിൽ രേഖപ്പെടുത്തിയിട്ടുള്ള വൈക്കം സത്യഗ്രഹത്തിലും തിരുമേനിയുടെ പങ്ക് നിസാരമായിരുന്നില്ല. എ. കെ. ജി., കേളപ്പൻ, കെ. പി. കേശവമേനോൻ മുതലായ രാഷ്ട്രീയ നേതാക്കന്മാരെല്ലാം ഒത്തുചേർന്ന് മഹാത്മജിയുടെ അനുഗ്രഹാശിസുകളോടെ നടത്തിയ ചരിത്രപ്രസിദ്ധ സമരമായിരുന്നു അത്. താണ ജാതിക്കാർക്ക് അമ്പലത്തിൽ കയറുവാനല്ല, വഴിയേ നടക്കുവാ

## പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ

### ജീവചരിത്രകാല സൂചിക

| | |
|---|---|
| ജനനം | 1886 |
| സുവിശേഷ വേലയുടെ ആരംഭം | –1905 |
| ആദ്യത്തെ പുലയസ്കൂളിന്റെ ആരംഭം | –1909 |
| B. A. പാസ്സായത് | –1911 |
| കൊച്ചി വിദ്യാഭ്യാസ ഡിപ്പാർട്ടുമെന്റിൽ നിയമനം | –1911 |
| L. T. പാസ്സായത് | –1914 |
| ശെമ്മാശ് പട്ടം | –1916 |
| B. D. പാസ്സായത് | –1919 |
| മദനപ്പള്ളി Hope High–School–ൽഉദ്യോഗം | –1924 |
| കൊച്ചിരാജ്യത്തെ അധഃകൃതർക്കായുള്ള സ്പെഷ്യൽ–ഓഫീസർ | –1925 |
| കശീശാ പട്ടം | –1926 |
| സ്ലീബാദാസ സമൂഹ – സ്ഥാപനം | –1924 |
| റമ്പാൻ സ്ഥാനം | –1943 |
| ഭാരതമിഷ്യൻ പര്യടനം | –1952 |
| മെത്രാപ്പോലീത്താ സ്ഥാനം | –1953 |
| മലബാർ മിഷ്യൻ പര്യടനം | –1954 |
| കാലം ചെയ്തു | –1968 |

# "സ്ളീബായുടെ ദാസന്മാർ"

## പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ

'ഹേ, അന്യനെ ഉപദേശിക്കുന്നവനേ, നീ നിന്നെത്തന്നെ ഉപദേശിക്കാത്തതെന്ത്? മോഷ്ടിക്കരുത് എന്നു പ്രസംഗിക്കുന്ന നീ മോഷ്ടിക്കുന്നുവോ? വ്യഭിചാരം ചെയ്യരുത് എന്നു പറയുന്ന നീ വ്യഭിചാരം ചെയ്യുന്നുവോ? നിങ്ങൾ നിമിത്തം ദൈവത്തിന്റെ നാമം ജാതികളുടെ ഇടയിൽ ദുഷിക്കപ്പെടുന്നു'—വിശുദ്ധ പൗലോസ് ശ്ളീഹാ.

1137—ലെ റിപ്പോർട്ട് അച്ചടിച്ചശേഷം താഴെ പേരെഴുതുന്ന പള്ളികളിൽ നമ്പർ കാണിക്കുന്നിടത്തോളം പുറജാതിക്കാർ മാമോദീസാ മുഴുകിട്ടുണ്ട്:— കടമററം 2, റാക്കാട് 2, മുളന്തുരുത്തി 12, കുന്നയ്ക്കാൽ 1, കൊഴുവല്ലൂർ 7, മാക്കാംകുന്ന് 3, തിരുവനന്തപുരം 1, കർമ്മേൽ 5, ചേലാട് 4, കിരാലിയേലി 6.

സഹൃദയരായ ചില പള്ളിക്കാർ മലബാറിലേക്കു കാസാക്കൂട്ടവും കാപ്പക്കൂട്ടവും മററും തരുന്നുണ്ട്. ആവശ്യത്തിലധികം പള്ളിസാമാനങ്ങൾ വളരെക്കാലമായി ചില പള്ളികളിൽ ഇരുന്നു പൂത്തുപോകുന്നു. ബുദ്ധിയില്ലാതെ ഉപയോഗശൂന്യമായി അവ സൂക്ഷിക്കുന്നതല്ല, പിന്നെയോ ദൈവമഹത്വത്തിനായി അവ സഭ വളർന്നുവരുന്ന ഇക്കാലത്ത് പള്ളികൾക്കു കൊടുക്കുന്നതാണ് ഭാഗ്യമെന്നു നമ്മുടെ പള്ളിക്കാർ മനസിലാക്കിയാൽ നന്നായിരുന്നു.

കോടിവസ്ത്രങ്ങൾക്കു വിലക്കൂടുതലുള്ള ഇക്കാലത്തു പെരുമ്പാവൂരിൽ ചിലർ പഴയ വസ്ത്രങ്ങൾ ശേഖരിച്ച് അവശക്രിസ്ത്യാനികൾക്കും മററു പാവങ്ങൾക്കും കൊടുപ്പാൻ ഒരു ശ്രമം തുടങ്ങിയിട്ടുണ്ട്. മാവേലിക്കര ക്രിസ്ത്യാനികൾ കൊല്ലംതോറും പഴയ വസ്ത്രങ്ങൾ ക്രിസ്തുമസിനു ശേഖരിച്ച് അലക്കിത്തേച്ചു കേടുകൾ പോക്കി നൂറനാട്ടെ കുഷ്ഠരോഗികൾക്കു കൊടുക്കുക പതിവുണ്ട്. മദ്രാസിലെ സ്ത്രീകളുടെ വകയായി കുറെ പഴയ വസ്ത്രങ്ങളും, ആ ഇടവകയിൽനിന്നു മലബാറിലേക്കു രണ്ടു തിരശീലകളും അടങ്ങിയ ഒരു കെട്ട് മുളന്തുരുത്തി തീവണ്ടിസ്റേറഷനിൽ വന്ന് എനിക്കു ലഭിക്കയുണ്ടായി. മററു സ്ഥലങ്ങളിലും ഈ പരോപകാരം സാധുക്കൾക്കുവേണ്ടി സഹൃദയന്മാർ (യുവജനങ്ങൾ) ചെയ്യുന്നതു നന്നായിരിക്കും.

---

നുള്ള സ്വാതന്ത്രത്തിനുവേണ്ടിയാണ് 1923—ൽ ഈ സത്യഗ്രഹം നടന്നത്. രാഷ്ട്രീയക്കാർ ഇതിന്റെ മുൻപന്തിയിൽ ഉണ്ടായിരുന്നത് മനസിലാക്കാം. എന്നാൽ ഒരു പുരോഹിതൻ ഇതിൽ പങ്കെടുക്കുക അന്നത്തെ തിരുവിതുംകൂർ സംസ്ഥാനത്ത് നിലവിലിരുന്ന ചുററുപാടുകളിൽ ആരും പ്രതീക്ഷിച്ചിരുന്നതല്ല. കൊച്ചി രാജകുടുംബം പോലെ അധഃകൃതരുടെ കാര്യങ്ങളിൽ തിരുവിതാംകൂർ രാജകുടുംബം തല്പരരായിരുന്നില്ല. കാന്തം ഇരുമ്പിനെ ആകർഷിക്കുന്നതുപോലെ, പത്രോസ് ശെമ്മാശൻ അവിടെയും എത്തി എല്ലാ പരിപാടികളിലും നിർഭയം പങ്കെടുത്തു. വേമ്പനാട്ട് കായലോരത്ത് ചേർന്ന വമ്പിച്ച ഒരു സമ്മേളനത്തിൽ അദേഹം പൊതുനിരത്തുകളിൽ അധഃകൃതർക്ക് സഞ്ചാരസ്വാതന്ത്രം അനുവദിക്കണമെന്ന വിഷയത്തെപററി പ്രസംഗിക്കുകയും ചെയ്തു. ഈ പ്രസംഗത്തിന് ദൃക്സാക്ഷിയായിരുന്ന ആലുവാ ഫെലോഷിപ്പ് ഹൗസിലെ ശ്രീ. എം. തൊമ്മൻ ഇതിനെക്കുറിച്ച് ഇപ്രകാരം രേഖപ്പെടുത്തിയിരിക്കുന്നു. 'വൈക്കം സത്യഗ്രഹത്തിന്റെ സമയത്ത് ഒരു ദിവസത്തെ വമ്പിച്ച പൊതുയോഗത്തിൽ പ്രസംഗിച്ച നേതാക്കന്മാരുടെ കൂട്ടത്തിൽ അന്ന് എം. പി. പത്രോസ് ശെമ്മാശനായിരുന്ന സമൂഹാദ്ധ്യക്ഷനെ കാണാനും കേൾക്കാനും ലഭിച്ച അവസരം ഈ എഴുത്തുകാരനെ പുളകംകൊള്ളിക്കുകയുണ്ടായി. എന്തൊരാവേശമായിരുന്നു ആ പ്രസംഗത്തിന്!' അക്കാലത്ത് സുപ്രസിദ്ധനായ എസ്. സത്യമൂർത്തിയുടെ പത്രാധിപത്യത്തിൽ മദിരാശിയിൽനിന്നും പ്രസിദ്ധീകരിച്ചിരുന്ന 'സ്വരാജ്' എന്ന ഇംഗ്ലീഷ് വാരികയിൽ ശെമ്മാശൻ 'Rev. Peters Message' എന്ന തലക്കെട്ടിൽ ഒരു ലേഖനവും പ്രസിദ്ധപ്പെടുത്തി. ചില ഭാഗങ്ങൾ.

'I Felt that the Maharajas of Travancore and Cochin come to fully understand the sufferings of the poor in the assertion of their elementary rights of citizenship. They will surely rise in the name of God and humanity and by means of a proclamation put a stop to this kind of sinful slavery. If the ancient Syrian Christian Community of Kerala had been sufficiently faithful to the freedom-giving Gospel of Christ they would have done wonders in His great humanitarian work, but it is not too late. I therefore appeal to my community to show more interest in this anti-unapproachability movement, so that the kingdom of God may be hastened in this great land' (Swaraj 1924 April 30th).

—o—

വടക്കു ചില സ്ഥലങ്ങളിൽ സ്ലീബാദാസൻ പ്രയാസപ്പെട്ട് പുറജാതിക്കാരെ പഠിപ്പിച്ച് ഒരുക്കി പള്ളിയിൽ കൊണ്ടുചെന്നാൽ പട്ടക്കാർ സന്തോഷത്തോടെ സ്വീകരിക്കുന്നതിനു പകരം മുക്കിക്കിട്ടുവാൻ പ്രയാസമായിരിക്കുന്നു. ഇതു നമ്മുടെ പട്ടക്കാർക്ക് മിഷ്യനറിവേലയിലുള്ള വിരക്തി കാണിക്കുന്നു. ഈ സ്ഥിതിക്കു പുറജാതിക്കാരെ കർത്താവിന് ആദായപ്പെടുത്തുവാൻ ഇന്ത്യയിൽ സുറിയാനിസഭയ്ക്ക് എങ്ങിനെ സാധിക്കും? പണ്ടൊരിക്കൽ ഒരു പുതുക്രിസ്ത്യാനിക്കുട്ടിയുടെ മാമോദീസായ്ക്കു പട്ടക്കാരനു കൊടുത്ത പൈസ കുറഞ്ഞുപോയതുകൊണ്ട്. അത് അദേഹം വലിച്ചെറിയുകയുണ്ടായി. ആക്കാലം കഴിഞ്ഞുപോയി എന്നാണു ഞാൻ വിചാരിച്ചത്. കഴിഞ്ഞ മാസത്തിലും എട്ടണ കൊടുത്തത് ഒരു പട്ടക്കാരൻ വലിച്ചെറിയുകയുണ്ടായി.

ഞാൻ അടങ്ങിയിരിക്കാതെ ജനങ്ങളുടെ ആത്മിക ഉണർവിനുവേണ്ടി കിഴുമുറി, അല്ലപ്ര, ചെമ്പിൽ, കുറുപ്പംപടി മുതലായ പള്ളികളിൽ വി. കുർബാന ചൊല്ലുകയും, സണ്ടേസ്കൂളുകൾ സന്ദർശിക്കുകയും ചെയ്തുവരുന്നു. പ്രസംഗത്തിൽ സഭയുടെ പരിപൂർണ്ണ സമാധാനത്തിനു പ്രചോദനം കൊടുക്കുകയും ചെയ്യുന്നുണ്ട്. നവംബറിൽ കോഴിക്കോട്ടേയ്ക്കും മാനന്തവാടിക്കും പോകുന്നു.

തുമ്പമണ്ണിൽ നടന്ന സ്ലീബാദാസന്മാരുടെ 38–ാം വാർഷികമഹോൽസവം സ്ലീബാപ്പെരുനാളിൽ അസി. വികാരി ഫാ. ഗീവറുഗീസിന്റെയും ഇടവകക്കാരുടെയും മററും ഉത്സാഹത്താൽ വളരെ ഭംഗിയായി നടന്നു. ഇടവക മെത്രാപ്പോലീത്തായും സന്നിഹിതനായിരുന്നു. വന്നുചേർന്ന അവശക്രിസ്ത്യാനികൾക്കും മററും കേമമായ സദ്യ കൊടുത്തു. പടിഞ്ഞാറോട്ടും കിഴക്കോട്ടുമുള്ള വാദ്യഘോഷത്തോടു കൂടിയ ഘോഷയാത്ര ഗംഭീരമായിരുന്നു. സർവ ചെലവുകളും പള്ളിയിൽനിന്നു വഹിച്ചതിനും പുറമെ, ജനങ്ങൾക്കു മിഷ്യനറിവേലയോടുള്ള താല്പര്യം നിമിത്തം പല സംഭാവനകളും സമൂഹത്തിനു ലഭിച്ചു.

നമ്മുടെ ഇരുപത്തൊരായിരത്തി ഇരുനൂറു ജനങ്ങളുള്ള പുതുക്രിസ്ത്യൻ സംഘങ്ങളെ കാണുന്നതിനും സന്ധ്യതോറും നമസ്കാരവും ഉണർവുയോഗവും സുവിശേഷവേലയെപ്പററിയുള്ള പ്രസംഗവും നടത്തി. വിധവകൾക്കും കുരുടർക്കും അനാഥർക്കും മററും ആയിരത്തിലധികം രൂപയുടെ കോടിവസ്ത്രം കൊടുക്കുന്നതിനുള്ള വാർഷിക സഞ്ചാരം ഇപ്പോൾ വടക്കു നടന്നുവരുന്നു. മിഷ്യനറിവേലയ്ക്കും സാധുസംരക്ഷണത്തിനുമായി സ്തോത്രവഴിപാടും സംഭാവനകളും സ്വീകരിക്കുന്നു. സെക്രട്ടറി ഫാദർ ടി. വി. പീലിപ്പോസിന്റെ നേതൃത്വത്തിലാണു സഞ്ചാരം നടക്കുന്നത്. ★

മനോരമയുടെ പഴയ താളുകൾ:

# കൊച്ചിയിലെ പുലയർ

## സ്പെഷ്യൽ ഓഫീസറുടെ റിപ്പോർട്ട്

പുലയ സ്പെഷ്യൽ ഓഫീസർ ദിവ്യശ്രീ മൂക്കഞ്ചേരിൽ പത്രോസ് ശെമ്മാശൻ അവർകൾ ബി. എ., ബി. ഡി., എൽ. ടി., ഗവൺമെൻറിലേക്ക് സമർപ്പിച്ച രസകരമായ റിപ്പോർട്ടിലെ ചില ഭാഗങ്ങൾ ചുരുക്കമായി താഴെ ചേർക്കുന്നു.

ആകെ പല താലൂക്കുകളിലായി 22 സ്ഥലങ്ങളാണ് സന്ദർശിച്ചു പ്രസംഗം ചെയ്തിട്ടുള്ളത്. ഇപ്പോഴുള്ള പല സ്കൂളുകളിലും പുലക്കുട്ടികളെ ചേർക്കുവാൻ ഏർപ്പാടുചെയ്തു. 13 പുതിയ സ്കൂളുകൾക്കു സ്ഥാനം കാണുകയും അവയിൽ ചിലതെല്ലാം തൽക്ഷണം ആരംഭിക്കുകയുംചെയ്തു. പുലയക്കുട്ടികൾക്ക് അതാതു സ്ഥലങ്ങളിൽ ദിവസേന ഭക്ഷണം തയ്യാറാക്കി കൊടുപ്പാൻ വേണ്ടി, പുലയരോട് യഥാർത്ഥത്തിൽ അനുകമ്പയുള്ള വിശ്വസ്തന്മാരായ മാന്യന്മാരുടെ പേരുകൾ നോട്ടു ചെയ്തു. പകൽ സ്കൂളുകളിൽ ഇപ്പോൾ ആകെ ഇരുന്നൂറോളം പുലയക്കുട്ടികളാണ് പഠിച്ചുവരുന്നത്. മേലാൽ ഈ സംഖ്യ ഇരട്ടിയിൽ അധികരിക്കുമെന്നുള്ളതിനു സംശയമില്ല.

അനേക ശതാബ്ദങ്ങളായി ഇടിച്ചുതാഴ്ത്തപ്പെട്ടും, കേവലം ദരിദ്രന്മാരായും, അജ്ഞാനികളായും, ശുചിത്വമില്ലാത്തവരായും പബ്ലിക്ക് റോഡുകളിൽകൂടി നടപ്പാൻപോലും അനുവാദം ഇല്ലാത്തവരായും, പരമാർത്ഥം ആലോചിച്ചാൽ ഇപ്പോഴും അടിമകളായും സ്ഥിതിചെയ്യുന്ന ഒരു നികൃഷ്ട ജാതിയെ ഉദ്ധരിക്കേണ്ട ഭാരം ഗവൺമെൻറിനുണ്ട്. പുലയർക്ക് ഉയർച്ചയുണ്ടായാൽ കൂലി കൂട്ടിക്കൊടുക്കേണ്ടിവരുമെന്നു ഭയന്നു ജന്മികൾ അവരുടെ ഉയർച്ചയിൽ അശേഷം സഹായിക്കുന്നില്ല. ക്രിസ്ത്യാനികളെ പൊതുവേ പുലയരുടെ അഭ്യുന്നതിയിൽ സഹായികളായി കണ്ടിരിക്കുന്നു. ഉയർന്ന ജാതി ഹിന്ദുക്കൾ പൊതുവേ ഇതിനു തടസക്കാരാണ്. സ്പെഷ്യൽ ഓഫീസർ ചെല്ലുന്നതിൻെറ ശരിയായ ഉദ്ദേശം പുലയരെ സ്കൂൾ കെട്ടിടങ്ങളിൽ വിളിച്ചുകൂട്ടി ഒന്നാകെ യുദ്ധത്തിനു കൊണ്ടുപോകുവാനാണ് എന്നൊരു കിംവദന്തി ശക്തിയായി പല ഭാഗങ്ങളിലും ചിലർ പരത്തിയിരുന്നു. കൊണ്ടോഴി, പഴയന്നൂർ മുതലായ സ്ഥലങ്ങളിൽ ഒരൊററ പുലയനെങ്കിലും യോഗങ്ങളിൽ ഹാജരായിരുന്നില്ല. പുലയർക്കു തങ്ങളുടെ കുട്ടികളെ സ്കൂളുകളിൽ അയപ്പാൻ താല്പര്യമുണ്ടെങ്കിലും ഉയർന്ന ജാതിക്കാർ അതിന് അവരെ അനുവദിക്കുന്നില്ല. പുലയർക്കായി ഒരു പ്രത്യേക ക്ലാസോ ഒരു പ്രത്യേക ബഞ്ചോ പോലും അനുവദിക്കുന്നത് അവർക്കു പരമ സങ്കടമാണ്. ചുരുക്കം ചില സ്ഥലങ്ങളിൽ ഉയർന്ന ജാതിക്കാരും വില്ലേജ് ഉദ്യോഗസ്ഥന്മാരും യോഗങ്ങളിൽ സംബന്ധിക്കുകയാകട്ടെ പുലയരെ കൂട്ടിച്ചേർക്കുകയാകട്ടെ ചെയ്തില്ല. അതിനാൽ ഈ സ്ഥലങ്ങളിൽനിന്നു നിരാശയോടെ മടങ്ങേണ്ടിവന്നു. നിർബന്ധ വിദ്യാഭ്യാസം നടപ്പാകുകയും ജന്മികളുടെമേൽ നിയമസംബന്ധമായി ചില നിർബന്ധ ശാസനകൾ ഗവർമെൻറിൽനിന്നു കല്പിക്കുകയും ചെയ്യുന്ന കാലത്തു മാത്രമേ അരിഷ്ടന്മാരായ താണ ജാതിക്കാർക്ക് ഗതിയും രക്ഷയും ഉള്ളൂ.

## സ്പെഷ്യൽ ഓഫീസറുടെ അഭിപ്രായങ്ങൾ

1. സംസ്ഥാനത്തുള്ള സകല സർക്കാർ പ്രൈമറി സ്കൂളുകളിലും ഗ്രാൻറ് സ്കൂളുകളിലും പുലക്കുട്ടികളെ ചേർത്തു റിപ്പോർട്ടുചെയ്യുവാൻ എല്ലാ ഹെഡ്മാസ്ററർമാരോടും ആജ്ഞാപിക്കണം. ഏതെങ്കിലും ഗ്രാൻറ് സ്കൂൾ പുലക്കുട്ടികളെ ചേർപ്പാൻ മടികാണിച്ചാൽ ആ സ്കൂളിൻെറ ഗ്രാൻറ് ഉടനെ നിറുത്തലാക്കണം. പുലക്കുട്ടികൾപഠിക്കുവാൻ വരുന്നില്ലല്ലോ,എന്തു ചെയ്യാം എന്നുള്ള ഹെഡ്മാസ്ററർമാരുടെ ഒഴികഴിവു കളവാണെന്നു കണ്ടിരിക്കുന്നു. ചേർക്കുനാൻ മനസില്ലായ്കയാണ് പുലക്കുട്ടികൾ ചേരാത്തതിൻെറ യഥാർത്ഥ കാരണം.

2. സംസ്ഥാനത്തുള്ള ഏതു പകൽ സ്കൂളിലും പഠിക്കുന്ന ഓരോ പുലയ ആൺകുട്ടിക്കും പെൺകുട്ടിക്കും സ്ളേററ്, പുസ്തകം, പെൻസിൽ എന്നിവയ്ക്കു പുറമെ ദിവസത്തിൽ ഒരു നേരം ഭക്ഷണം സർക്കാരിൽനിന്നു ദാനമായി കൊടുക്കണം. രാത്രി സ്കൂളുകളിൽ പഠിക്കുന്ന പുലക്കുട്ടികൾക്കു ഭക്ഷണം കൊടുക്കണമെന്നില്ല.

3. സ്കൂളിൽ പഠിക്കുന്ന ഓരോ പുലക്കുട്ടിക്കും കൊല്ലത്തിൽ രണ്ടു മുണ്ട്, കുറഞ്ഞപക്ഷം ഒരു മുണ്ട് ദാനമായി കൊടുക്കണം.

4. സാമർത്ഥ്യമുള്ള പുലക്കുട്ടികൾക്കു കൊടുപ്പാൻ മൂന്നു രൂപയുടെയും അഞ്ചു രൂപയുടെയും കുറെ സ്കോളർഷിപ്പുകൾ ഏർപ്പെടുത്തണം.

5. പുലക്കുട്ടികളെ പകുതി ഫീസിന്മേൽ ഇംഗ്ലീഷു സ്കൂളുകളിൽ പഠിപ്പിക്കണം.

6. പുലക്കുട്ടികൾ സ്കൂളിലേക്കു പോകുമ്പോൾ തീണ്ടൽ, തൊടിൽ എന്നീ കാരണം പറഞ്ഞ് ഉയർന്ന ജാതിക്കാർ ആരും അവരെ പബ്ലിക്ക് റോടുകളിലോ ഊടുവഴികളിലോ വച്ച് തടങ്ങൽ ചെയ്യുകയോ ഉപദ്രവിക്കുകയോ ചെയ്യാതെ

നോക്കിക്കൊള്ളണമെന്നു പോലീസ് സൂപ്രണ്ടിനോടും ഡിസ്ട്രിക്ട് മജിസ്ട്രേററിനോടും ആവശ്യപ്പെടണം.

7. ക്രിസ്തുമതമോ മുഹമ്മദുമതമോ സ്വീകരിച്ച പുലക്കുട്ടികൾക്കും, കുറഞ്ഞപക്ഷം അവരുടെ ആദ്യത്തെ തലമുറയിൽ മേൽപറഞ്ഞ പ്രോത്സാഹനങ്ങൾ നൽകേണ്ടതാണ്. ഒരു പുതിയ മതത്തെ സ്വീകരിച്ചതുകൊണ്ട് അവരുടെ സാമൂഹ്യസ്ഥിതിക്കു തൽക്ഷണം ഗണ്യമായ മാററം വരുന്നില്ല.

8. പുലക്കുട്ടികൾ പഠിക്കുന്ന സ്കൂളുകളിൽ ഒരു സർക്കാർ കിണറോ കുളമോ ഉണ്ടായിരിക്കണം. ശുചിത്വവർദ്ധനവിനുവേണ്ടി ഇവർക്കു ദിവസേന ആദ്യത്തെ പാഠം കുളിയായിരിക്കണം.

9. താണ ജാതിക്കാരുടെ അഭിവൃദ്ധിയിൽ അനുകമ്പയുള്ള അദ്ധ്യാപകന്മാരെ തേടിപ്പിടിച്ചു പുലക്കുട്ടികൾ ധാരാളമുള്ള സ്കൂളുകളിൽ നിയമിക്കണം.

10. കൊല്ലത്തിൽ ഏതു മാസത്തിലും പുലക്കുട്ടികളെ സ്കൂളിൽ ചേർക്കണം.

11. പുലക്കുട്ടികൾ ധാരാളമുള്ള സ്കൂളുകളിൽ തുണിനെയിത്ത്, പായനെയിത്ത്, കൊട്ടനെയിത്ത്, ആശാരിപ്പണി, തൈപ്പ് (തയ്യൽ) കൃഷി എന്നിവ പഠിപ്പിക്കണം. ഇപ്രകാരം അവർ കൈത്തൊഴിലുകൾ അഭ്യസിച്ചാൽ പിൻകാലങ്ങളിൽ അവരുടെ ഉപജീവനത്തിനു പ്രയാസമുണ്ടാകയില്ല.

12. പുലയരുടെ വിദ്യാഭ്യാസം, ഉയർച്ച എന്നിവയിൽ ഒരു പൊതുജനാഭിപ്രായം ഉണ്ടാകുവാൻവേണ്ടി പുലയമഹായോഗങ്ങളും പ്രസംഗങ്ങളും പലഭാഗങ്ങളിലും നടത്തപ്പെടണം. ഇവയ്ക്കു വേണ്ടിവരുന്ന ചെലവിൽ ഒരു ഭാഗം സർക്കാരിൽ നിന്നു വഹിക്കണം.

13. രാത്രിസ്കൂളുകൾ മിക്കതും ശരിയായി നടക്കുന്നില്ല; ഹാജർ വളരെ മോശമാണ്; ചില രാത്രിസ്കൂളുകളിൽ വിളക്കുപോലും കത്തിക്കുന്നില്ല. ശുദ്ധം മാറാതെ 'വായിക്കെടാ' എന്നു ദൂരെയിരുന്നു. വിളിച്ചുപറയുന്ന വാദ്ധ്യാന്മാരും ഉണ്ട്. ഇപ്രകാരം സർക്കാർ പണം നശിപ്പിച്ചിട്ടു കാര്യമില്ല. രാത്രി സ്കൂളുകളിൽ ചെറിയ കുട്ടികൾ ക്ഷീണംകൊണ്ട് ഉറങ്ങിപ്പോകുന്നതായി കണ്ടിരിക്കുന്നതിനാൽ മേലാൽ ഇവ പ്രായം കൂടിയവർക്കായി മാത്രം പ്രായേണ നടത്തപ്പെടുന്നതു നന്നായിരിക്കും.

സ്പെഷ്യലാഫീസറുടെ സർക്കീട്ടിൽ. പല സ്ഥലങ്ങളിലും പുലയർക്കു കിടക്കുവാൻ സ്ഥലമില്ലെന്നും, ശുചിയുള്ള ഭവനമില്ലെന്നും; ഉയർന്ന ജാതിക്കാരുടെ കിണറുകളോ കുളങ്ങളോ തൊടുവാൻ അവരെ അനുവദിക്കാത്തതുകൊണ്ട് കുടിക്കുവാനോ കുളിക്കുവാനോ അവർക്ക് നല്ല വെള്ളമില്ലെന്നും, അതിനാൽ ഛർദ്ദി, അതിസാരം മുതലായ പകരുന്ന വ്യാധികൾ അവരെ സ്ഥിരമായി വിട്ടുമാറുന്നില്ലെന്നും; പുലയർ മരിച്ചാൽ കുഴി

# സ്ലീബാദാസ സമൂഹം

'ആകയാൽ നിങ്ങൾ പുറപ്പെട്ടു പിതാവിന്റെയും പുത്രന്റെയും പരിശുദ്ധ റൂഹായുടെയും നാമത്തിൽ മാമോദീസാ മുക്കിയും, ഞാൻ നിങ്ങളോടു കല്പിച്ചതൊക്കെയും പ്രമാണിപ്പാൻ തക്കവണ്ണം ഉപദേശിച്ചുംകൊണ്ടു സർവജാതികളെയും ശിഷ്യരാക്കുവിൻ. കണ്ടാലും അവസാനത്തോളം ഞാൻ നിങ്ങളോടുകൂടെയുണ്ട്''.

67 വയസുള്ള സമൂഹാദ്ധ്യക്ഷൻ മൂക്കഞ്ചേരിൽ പത്രോസ് റമ്പാൻ ബി. എ., ബി. ഡി., എൽ. റ്റി. അവർകളെ ഇന്നു പത്രോസ് മാർ ഒസ്താത്തിയോസ് എന്ന പേരിൽ മിഷ്യനറി മെത്രാനാക്കി ഉയർത്തിയതു സുറിയാനിസഭ പുറജാതിക്കാരുടെ ഇടയിലുള്ള സുവിശേഷവേല കാര്യമായി ഗണിച്ചിരിക്കുന്നു എന്നുള്ളതിന്റെ ലക്ഷ്യമാണ്. കർത്താവേശുമിശിഹായുടെ മേൽ കാണുന്ന മിഷ്യനറി വാക്യം അനുസരിച്ചു നാം ഇൻഡ്യയിൽ പ്രവർത്തിച്ചിരുന്നു എങ്കിൽ നമ്മുടെ ശ്രദ്ധ വ്യവഹാരങ്ങളിലേക്കു പതിയാതെ സമാധാനത്തോടെ നാം ആത്മാക്കളെ കർത്താവിനായി ആദായപ്പെടുത്തുകയും സാധുസംരക്ഷണം പൂർവാധികം നടത്തുകയും ചെയ്യുമായിരുന്നു.

ഈ സമൂഹം സ്ഥാപിച്ചത് 29 വർഷം മുമ്പാണ്. ഇതുവരെ എട്ടു ഭദ്രാസനങ്ങളിലായി 19450 പുറജാതിക്കാർ അനേകരുടെ ഉത്സാഹത്താൽ നമ്മുടെ സഭയിലേക്ക് ചേർന്നിട്ടുണ്ട്. 24 സ്ലീബാദാസന്മാർ തിരുവിതാംകൂറിലും കൊച്ചിയിലും പല സ്ഥലങ്ങളിലായി താമസിച്ചു വേല ചെയ്യുന്നു. ഒരാൾ റ്റി. ജി. കുര്യാക്കോസ് കത്തനാർ മലബാറിൽ കുടിയേറ്റക്കാരുടെ ഇടയിൽ വേല ചെയ്യുന്നു. തിരുവിതാംകൂറിനോളം വലിപ്പമുള്ള മലബാറിൽ പണിയർ, ചെറുമർ മുതലായി ഇടങ്കൈയും വലങ്കൈയും തിരിച്ചറിയാത്ത അനേകം അധ;കൃതരുണ്ട്. അവരുടെ ഇടയിലേക്കു കൂടുതൽ സ്ലീബാദാസന്മാരെ വരുംകാലങ്ങളിൽ അയയ്ക്കണമെന്നു ഉദ്ദേശമുണ്ട്. മാർ പത്രോസ് ഒസ്താത്തിയോസ് മെത്രാപ്പോലീത്താ മലബാർ ഭദ്രാസനത്തിന്റെ ബിഷപ്പാണ്. സ്ലീബാദാസന്മാർ ദിവസേന പാവങ്ങളുടെ കുടിലുകൾ സന്ദർശിക്കുകയും മിശിഹാതമ്പുരാനെപ്പറ്റി ഉപദേശം കൊടുക്കുകയും ഇടയ്ക്കു യോഗം നടത്തുകയും, രോഗികൾക്കു മരുന്നു വാങ്ങിക്കൊടുക്കുകയും, അധ:കൃതരുടെ കുട്ടികളെ സ്ക്കൂളിൽ ചേർക്കുകയും, മദ്യപാനം നിരോധിക്കയും, ശുചിത്വം വർദ്ധിപ്പിക്കുകയും ഇങ്ങനെ ആത്മീകവും ലൗകീകവുമായ സേവനം ഉത്സാഹപൂർവ്വം ചെയ്തുകൊണ്ടിരിക്കുന്നു. സ്ലീബാദാസന്മാർ ദൈവഭയത്തോടെ നന്നായി ജീവിക്കയും സുറിയാ

ച്ചിടാൻ ശ്മശാന ഭൂമിയില്ലെന്നും, മറ്റുള്ളവരുടെ ഭൂമിയിൽ ശവം ഇടുവാൻ അവരെ അനുവദിക്കുന്നില്ലെന്നും; കൊട്ട നെയ്യുന്നതിനു ദാനമായി മുള വെട്ടുവാൻ പറയർക്ക് ഗവർമ്മെൻറനുവാദം കിട്ടിട്ടുണ്ടെങ്കിലും വനംവക കീഴുജീവനക്കാർ അവരെ അന്യായമായി ഞെരുക്കി അവരുടെ പണവും ആയുധങ്ങളും കരസ്ഥമാക്കുന്നു എന്നും മറ്റും അനേകം ആവലാധികൾ അദ്ദേഹം നേരിട്ടു കേട്ടറിഞ്ഞു ഇവയുടെ നിവാരണത്തിനായി ഗവർമ്മെൻറിന്റെ ശ്രദ്ധ ഉടനെ പതിയണമെന്ന് ആവശ്യപ്പെട്ടിട്ടുണ്ട്.

ശെമ്മാശൻ അവർകളുടെ ജോലി ഇപ്പോൾ കൊച്ചിയിൽ ആരംഭിച്ചിരിക്കുന്ന നിർബന്ധ വിദ്യാഭ്യാസത്തിനു വഴിയൊരുക്കുകയായിരുന്നു. പുലയക്കുട്ടികൾക്കും പറയക്കുട്ടികൾക്കും വേറെ സ്കൂളുകൾ വച്ചുകൊടുക്കാതെ അവരെ ഇപ്പോഴുള്ള സ്കൂളുകളിൽതന്നെ ചേർത്തു പഠിപ്പിക്കുന്നതാണ് ഗവർമ്മെൻറിന്റെ ധൈര്യയുക്തമായ നയമെന്നു വ്യക്തമായി നാട്ടൊട്ടുക്കു മനസിലാകുമ്പോൾ പല ഭാഗങ്ങളിൽനിന്നും വിലാപവും മുറവിളിയും പുറപ്പെടുമെന്നുള്ളതിന് സംശയമില്ലെന്നു സ്പെഷ്യലോഫീസർ പ്രസ്താവിച്ചിരിക്കുന്നു. സർക്കാരിൽനിന്നു താണ ജാതിക്കാർക്ക് നൽകിത്തുടങ്ങിയിരിക്കുന്ന പ്രോൽസാഹനങ്ങളെപ്പറ്റി അദ്ദേഹം അവരെ നേരിട്ട് അറിയിച്ചിട്ടുണ്ട്. തടസങ്ങൾ ഉണ്ടാകുമെന്നിരുന്നാലും അവരിൽ കുറെപ്പേർ എങ്കിലും അവയെ സ്വീകരിച്ചു ജീവിതമൽസരത്തിൽ മേൽഗതി സമ്പാദിക്കാതിരിക്കുകയില്ല. നിശ്ചയം തന്നെ.

(25–3–1695–ലെ മലയാള മനോരമ ദിനപ്പത്രത്തിൽ വന്ന റിപ്പോർട്ട്)

സമ്പാദകൻ: ജോയ്സ് തോട്ടയ്ക്കാട്

# 'സ്ലീബായുടെ ദാസന്മാർ'

## ബിഷപ്പ് പത്രോസ് മാർ ഒസ്താത്തിയോസ്

''ദൈവമകനേ, നിനക്കു നേരിടുന്ന കാര്യങ്ങൾ ഒന്നും യാദൃശ്ചികമായി സംഭവിക്കുന്നതല്ല. സ്വർഗ്ഗസ്ഥ പിതാവിന്റെ അറിവുകൂടാതെ നിന്റെ കറുത്ത രോമങ്ങളിലൊന്നു വെളുക്കുകയോ അവയിലൊന്നു വീണുപോകയോ ചെയ്യുന്നില്ല. നിന്റെ സുഖദു:ഖങ്ങളൊക്കെയും അവനാൽ നിയമിക്കപ്പെട്ടതാണ്''.

കഴിഞ്ഞ പ്രാവശ്യത്തെ പ്രസ്താവനയ്ക്കുശേഷം താഴെ കാണുന്ന പള്ളികളിൽ നമ്പർ കാണിക്കുന്നിടത്തോളം പുറജാതിക്കാർ മാമോദീസാ മുഴുകിയതായി റിപ്പോർട്ടു കിട്ടിയിരിക്കുന്നു:—കാനറായിൽ ബെലിയാ 3, കൈപ്പട്ടൂർ 19, ആറാട്ടുപുഴ 33, വളഞ്ഞവട്ടം ഈഴവർ 10, പുന്നക്കാടു 15, പത്തനാപുരം 4, കുന്നേൽ 5, ഓണക്കൂർ 12, കൂർഗിൽ ഹെഗ്ഗാ 4, അതിരുങ്കൽ 17. വട്ടോളി 3, വടകര 4, മേല്പാടം 3, പാലക്കുഴ 1, തെക്കെ പുത്തൻപീടിക 14, മാവേലിക്കര 3, മണ്ണൂർ 7, കൊഴുവല്ലൂർ 31, താണിപ്പാടം 4, കുന്നംകുളം 6, തൃശൂർ 1.

ബാംഗ്ലൂർനിന്നു റിട്ടയാർഡ് എൻജിനിയറിംഗ് കോളജ് പ്രിൻസിപ്പൽ ഡോക്ടർ കെ. സി. ചാക്കോ ഇപ്രകാരം എഴുതുന്നു: ''മലബാറിൽ പള്ളികൾ പണിയേണ്ട ആവശ്യമുണ്ടെന്നു യാത്രാവിവരങ്ങളിൽ വായിച്ചു. ഇതൊരു അത്യാവശ്യ സംഗതി ആകയാൽ നൂറു രൂപ അയയ്ക്കുന്നു. ശെമ്മാശന്മാരെ വൈദികസിമ്മനാരിയിൽ പഠിപ്പിക്കുന്നതിന് സമുദായക്കേസ് കഴിയട്ടെ എന്നു വിചാരിക്കുന്നതു ശരിയല്ല. കേസിനു പണം ഉണ്ടാക്കേണ്ട ആവശ്യമുണ്ടെങ്കിൽതന്നെയും ഈവക കാര്യങ്ങൾക്കു കൂടെ പണം ശേഖരിക്കയും ചെലവുചെയ്കയും ചെയ്യണമെന്നാണ് എന്റെ അഭിപ്രായം''. മദ്രാസ് പള്ളിയിൽനിന്ന് മലബാർ പള്ളികൾക്കായി 250 രൂപാ അനുവദിച്ചിരിക്കുന്നു.

കൊച്ചി ഭദ്രാസന ഇടവകയുടെ മെത്രാൻ മലങ്കര മെത്രാപ്പോലീത്തായാണ്. എന്നാൽ പരിശുദ്ധ കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ ബാവാ തിരുമനസ്സിലെ വാർദ്ധക്യംനിമിത്തം മലബാർ ഭദ്രാസന ഇടവകയുടെ 36 പള്ളികൾ ഞാൻ ഭരിക്കുന്നതോടുകൂടി സൗകര്യമുള്ളപ്പോൾ ഞാൻ കൊച്ചി ഭദ്രാസനത്തിലെ പള്ളികളിലും കയറിയിറങ്ങണമെന്ന് ബാവാ കല്പിച്ചിട്ടുണ്ട്. ഇതനുസരിച്ച് ഞാൻ എന്റെ കീഴിലുള്ള തെക്കൻതിരുവിതാംകൂറിലെ വടക്കാഞ്ചേരി

---

നിയും ഇംഗ്ലീഷും വേദകാര്യങ്ങളും ദിവസേന അഭ്യസിച്ചുകൊണ്ടിരിക്കുകയും ചെയ്യണമെന്നാണ് അവർക്കു നൽകപ്പെട്ടിട്ടുള്ള നിർദേശം. അവരുടെ ചെലവു പ്രായേണ അതത് ഇടവകക്കാർ വഹിക്കുകയത്രേ ചെയ്യുന്നത്. വർഷത്തിലൊരിക്കൽ അദ്ധ്യക്ഷന്റെ ആസ്ഥാനമായ മുളന്തുരുത്തി കർമ്മേൽ ദയറായിൽവച്ചു സ്നാനം നടത്തും. സ്ലീബാപെരുനാളിനോടു ചേർന്നു പരമാധികാരി മോറാൻ മാർ ബസേലിയോസ് കാതോലിക്കാ—പാത്രിയർക്കീസ് ബാവാ തിരുമേനിയുടെയും, രക്ഷാധികാരി മാർ ഔഗേൻ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമേനിയുടെയും സാന്നിദ്ധ്യത്തിൽ വാർഷികോൽസവും വമ്പിച്ച ഘോഷയാത്രയും സ്ലീബാദാസന്മാർക്കായി മൂന്നു ദിവസത്തെ ക്ലാസുകളും ധ്യാനവും പതിവുണ്ട്. വേനൽക്ക് ആറേഴു മാസക്കാലത്തേക്കു സമൂഹാദ്ധ്യക്ഷൻ നാനാഭാഗങ്ങളിലും സഞ്ചരിച്ചു പുതുക്രിസ്ത്യാനികൾക്കായി സന്ധ്യതോറും ഉണർവുയോഗങ്ങൾ നടത്തുകയും അവരിൽ വിധവമാർക്കും, സ്കൂൾ കുട്ടികൾക്കും കുരുടർക്കും, രോഗികൾക്കും മററും കോടിവസ്ത്രം നൽകുകയും ചെയ്യുന്നു. സെക്രട്ടറി ഫീലിപ്പോസു കത്തനാർ ചില മാസങ്ങളിൽ പുതുക്രിസ്ത്യാനികളുടെ കൊച്ചുപുരകൾ കൂദാശ ചെയ്യുക പതിവുണ്ട്. സഞ്ചാരത്തിൽ പള്ളികളിൽനിന്നും ജനങ്ങളിൽനിന്നും സംഭാവനകളും സ്തോത്ര വഴിപാടും സ്വീകരിക്കുന്നു. ലോകത്തിന്റെ നാനാഭാഗങ്ങളിൽനിന്നും വർഷംതോറും പതിനായിരത്തോളം രൂപാ സംഭാവനയായി കർമ്മേലിൽ വന്നുചേരുന്നതു വിശ്വസ്തതയോടും സൂക്ഷ്മതയോടുംകൂടി സുവിശേഷപ്രചരണത്തിനായും സാധുജനസംരക്ഷണയ്ക്കായും അദ്ധ്യക്ഷൻ കൈകാര്യം ചെയ്യുന്നു. ഇൻഡ്യയിലെങ്ങും ചിതറിക്കിടക്കുന്ന സുറിയാനിക്കാരായ സഭാമക്കളെ സന്ദർശിച്ചു അവരുടെ ആത്മീകാവശ്യങ്ങൾ നിറവേററുക, മിഷീനറിവേലയിൽ അവരെ ഉത്സാഹിപ്പിക്കുക, ഇൻഡ്യയിൽ സുറിയാനിസഭയ്ക്കു കൂടുതൽ പ്രചരണം കൊടുക്കുക മുതലായ ഉദ്ദേശങ്ങളോടുകൂടി സമൂഹാദ്ധ്യക്ഷൻ ഇപ്പോൾ രണ്ടു പ്രാവിശ്യം അഖിലേൻഡ്യൻ മിഷ്യനറിയാത്ര ചെയ്തിട്ടുണ്ട്. അടുത്തുതന്നെ മൂന്നാമത്തെ യാത്ര ആരംഭിക്കും. രക്ഷാകരമായ ഈ പ്രവർത്തനത്തിനു നമ്മുടെ യുവാക്കന്മാരിൽ ചിലർ സ്വപരിത്യാഗത്തോടെ, സേവനബുദ്ധിയോടെ ഇറങ്ങേണ്ടിയിരിക്കുന്നു. കൊയ്ത്തു വളരെ വേലക്കാരോ ചുരുക്കം'.

'മലയാള മനോരമ 1128 ഇടവം 2 വെള്ളി
മലയാളമനോരമ ദിനപത്രം)

സമ്പാദകൻ: ജോയ്സ്, തോട്ടയ്ക്കാട്

മാർ ഗ്രീഗോറിയോസ് പള്ളി സന്ദർശിച്ച കൂട്ടത്തിൽ കൊച്ചി ഭദ്രാസനത്തിൽപെട്ട പട്ടിക്കാട്ടുകരിപ്പക്കുന്നു മാർ ബസേലിയോസ് പള്ളിയും അവിടെ നിന്നു നാലുനാഴിക കിഴക്കുള്ള താണിപ്പാടം മാർ ഗ്രീഗോറിയോസ് പള്ളിയും സന്ദർശിച്ച് വിശുദ്ധകുർബാന ചൊല്ലി. തൃശൂർനിന്ന് 22 നാഴിക കിഴക്കാണ് വടക്കാഞ്ചേരി, പത്തുനാഴിക കിഴക്കാണ് പട്ടിക്കാട്. അവിടെ നൂറുകുടുംബക്കാർ തിരുവിതാംകൂർ കൊച്ചിയിൽനിന്നു കുടിയേറിപ്പാർക്കുന്നുണ്ട്. കടമററം, കുന്നക്കുരുടി, മുളപ്പുറം, തിരുവല്ല, റാന്നി മുതലായ ദിക്കുകാരെ ഞാൻ ഇവിടങ്ങളിൽ കണ്ടു. റിട്ടയാർഡ് ഹൈക്കോടതി ജഡ്ജി കടവിൽ പൗലോസാണ് കരിപ്പക്കുന്നു വാങ്ങിക്കൊടുത്തത്. കരിപ്പക്കുന്നിൽനിന്നു നാലുനാഴിക തെക്കുകിഴക്കാണ് പീച്ചി അണക്കെട്ട്. അവിടത്തെ എൻജിനീയർ കുന്നംകുളം തെക്കേക്കര സൈമൺ, മനോഹരമായ പീച്ച് മുഴുവനും ഞങ്ങളെ കാണിച്ചുതന്നു. മണലിപ്പുഴയിൽ കെട്ടീട്ടുള്ള അണയിൽനിന്നു ശുദ്ധജലം കൃഷിക്കായി നാനാദിക്കുകളിലേക്കും വിട്ടുകൊണ്ടിരിക്കുന്നു. തൃശൂർ പട്ടണത്തിലേക്കും ശുദ്ധജലം വിടുവാൻ കുഴലുകൾ ഇണക്കുന്നു. അണയിൽ കെട്ടിനിർത്തിയിരിക്കുന്ന ജലപ്പരപ്പിൽ സർക്കാർ മോട്ടോർബോട്ടിൽ ഒരു ചെറിയ സവാരിയും ഞങ്ങൾ നടത്തി. തൃശൂരിനു വടക്കും കിഴക്കുമായി ആയിരം കുടുംബക്കാരോളം കുടിയേറിപ്പാർക്കുന്നുണ്ട്: വഴക്കുമ്പാറ, പീച്ചിക്കടുത്ത മൈലാടുംപാറ, പീച്ചിക്കു തെക്കുള്ള മന്നാമംഗലം, അവിടെനിന്നും തെക്കുള്ള മരോട്ടിച്ചാൽ, കൊമ്പഴയ്ക്കു വടക്കുള്ള എളനാട്, തൃശൂരിനു വടക്കുള്ള കട്ടിളപ്പൂവം, പട്ടാഴി, ചെറുകുന്നം, എരുക്കഞ്ചിറ എന്നി ഒമ്പതു കൊച്ചുപള്ളികളിൽ ഇടയ്ക്കിടയ്ക്കു തിരുവിതാംകൂറിൽനിന്നും കൊച്ചിയിൽനിന്നും സൌകര്യമുള്ള പട്ടക്കാർ വന്ന് കുർബാന ചൊല്ലിക്കൊണ്ടിരിക്കുന്നു. പട്ടിക്കാട്ടും താണിപ്പാടത്തും ഉള്ള സ്ഥിരം വികാരി പാലാട്ടി ജോർജ്ജ് കത്തനാരാണ്. ഇവിടെ രണ്ടുശെമ്മാശ്ശന്മാരുമുണ്ട്. പെന്തക്കോസ്തുകാരുടെ ശല്യം ഇവിടങ്ങളിൽ ഉള്ളതുകൊണ്ട് സത്യവിശ്വാസം പ്രഖ്യാപിക്കുന്ന കൺവെൻഷൻ ഇവിടെ ഇടയ്ക്കു നടത്തേണ്ടതാവശ്യമാണ്,

കുന്നംകുളത്തെ ആഘോഷപരമായ കാതോലിക്കാദിനവും കൊല്ലന്തോറും ഞാൻ നടത്തുന്ന കക്കാട്, അടുപ്പുട്ടിൽ, ചിററത്തൂർ എന്നീആയിരം പുതുക്രിസ്ത്യാനികൾ ചേർന്നിട്ടുള്ള സ്ഥലങ്ങളിൽ ഉണർവുയോഗങ്ങളും നടത്തി, കോട്ടപ്പടിയിലും ആർത്താററും പഴഞ്ഞിയിലും വിശുദ്ധ കുർബാന അർപ്പിക്കയും പൈങ്ങാമുക്കുപള്ളിയിൽ ഒരു യോഗം നടത്തുകയും, മങ്ങാട്ടുപള്ളിയും, പണിതിരുന്ന പെരുന്തുരുത്തി പള്ളിയും

1958 സെപ്റ്റംബർ 16—ലെ മനോരമ റിപ്പോർട്ടിൽനിന്നും

# സ്ളീബാദാസ സമൂഹവാർഷിക റിപ്പോർട്ടിൽനിന്നും

ഇത്ര വമ്പിച്ച തോതിൽ ഇത്ര വിജയകരമായി സ്ളീബാദാദാസ സമൂഹത്തിന്റെ വാർഷികം നടത്തപ്പെട്ടിട്ടില്ലെന്ന് മാർ ഒസ്താത്തിയോസ് തിരുമേനി സമ്മേളനത്തിന്റെ അവസാന ഘട്ടത്തിൽ പ്രസ്താവിക്കയുണ്ടായി. ശ്രീ. ജോസഫ് വക്കീൽ കൃതജ്ഞതയും പറഞ്ഞു.

മലങ്കരസഭയിൽ കക്ഷിഭേദമെന്യേ പ്രശസ്തമായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന സ്ളീബാദാസസമൂഹം എന്ന മിഷ്യനറി സംഘത്തിന്റെ 34—ാമതു വാർഷികം പ്രമാണിച്ച് ഇന്നലെ സായാഹ്നത്തിൽ മൂവാററുപുഴ സെൻറ് തോമസ് പള്ളിയങ്കണത്തിൽ വച്ചാണീ മഹാസമ്മേളനം നടന്നത്. സ്ളീബാദാസ സമൂഹാദ്ധ്യക്ഷൻ വായിച്ചു സമർപ്പിച്ച റിപ്പോർട്ടിൽ ഇപ്പോൾ സമൂഹത്തിനു 29 സ്ളീബാദാസൻമാരും 20027 അംഗങ്ങളും ഉണ്ടെന്നു പറഞ്ഞിരുന്നു. റിപ്പോർട്ടു വർഷത്തിൽ പതിന്നാലായിരത്തിൽപ്പരം രൂപാ വരവും പതിമൂവായിരത്തിൽപരം രൂപാ ചെലവും ഉണ്ട്.

സുപ്രീംകോടതി വിധികഴിഞ്ഞശേഷം പ. കാതോലിക്കാബാവാ തിരുമേനി സംബന്ധിക്കുന്ന പ്രഥമ പൊതുസമ്മേളനമായിരുന്നു ഇത്. മാർ തീമോത്തിയോസ്, മാർ ഒസ്താത്തിയോസ്, മാർ ഈവാനിയോസ്, മാർ അത്താനാസ്യോസ്, മാർ പീലക്സീനോസ് എന്നീ തിരുമേനിമാരും ഫ്ളാററുഫോറത്തിൽ ഉപവിഷ്ടരായിരുന്നു. എറണാകുളം, ആലുവാ, കോട്ടയം, മാവേലിക്കര, പത്തനംതിട്ട, തിരുവല്ലാ, തിരുവനന്തപുരം തുടങ്ങിയ സ്ഥലങ്ങളിൽനിന്നും ഒട്ടധികം സഭാംഗങ്ങളും വൈദികരും വടക്കൻപ്രദേശത്തെ ഇരുകക്ഷിൽപ്പെട്ട സഭാംഗങ്ങളും യോഗത്തിൽ സംബന്ധിച്ചിരുന്നു. കോട്ടയത്തുനിന്നും എത്തിയ പ. കാതോലിക്കാബാവാ തിരുമേനിയേയും മററു തിരുമേനി

---

സന്ദർശിക്കയും ചെയ്തശേഷം തൃശൂർ ചെമ്പുക്കാവു പള്ളിയിലാണ് പെസഹായും കാൽകഴുകൽ ശുശ്രൂഷയും ഞാൻ കൊണ്ടാടുന്നത്. മലബാറിൽ നിലമ്പൂരിനു വടക്കു ചുങ്കത്തറെ, ബേസിൽ ദയറായക്കാരായ ശമുവേൽ ശെമ്മാശ്ശന്റെയും ളാക്കൂർ അച്ചന്റെയും മററും ഉത്സാഹത്താൽ ഞാൻ ഒരു ആശുപത്രിക്കും ഹൈസ്ക്കൂളിനും കല്ലുകളിട്ടു. ഏഴു നാഴിക ചുററളവിൽ ആശുപത്രിയും ഹൈസ്ക്കൂളും ഇല്ലാത്ത പ്രദേശമാണിത്. തോട്ടക്കാരൻ എം. വി. ചെറിയാന്റെ ബംഗ്ളാവിന്റെ തെക്കേ കുന്നിൻപുറത്താണ് ഈ സ്ഥാപനങ്ങൾ.

—o—

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്





Jessy P. Koshy. Biju P. Koshy.

മരോട്ടി നിൽക്കുന്നതിൽ, മൈലപ്രാ.




കുഞ്ഞനുജന്മാരേ....കുഞ്ഞനുജത്തിമാരെ,

കുഞ്ഞിച്ചായൻ ഈ കത്ത് എഴുതുമ്പോൾ മലങ്കരസഭയുടെ പരമാദ്ധ്യക്ഷനായ പ.കാതോലിക്കാബാവാ തിരുമേനി അമേരിക്കയിലുണ്ട്. അമേരിക്കയിലെ മലങ്കരസഭാ മക്കൾക്കു ലഭിച്ച ഏററം വിലപ്പെട്ട പുതുവത്സര സമ്മാനമാണ് പ. പിതാവിന്റെ സാന്നിദ്ധ്യം ആത്മീയ പിതാക്കന്മാരെ കാണുന്നതും അവരുടെ വാക്കുകൾ കേൾക്കുന്നതും അനുഗ്രഹകരവും ആനന്ദപ്രദവും ആയ അനുഭവമാണ്.

മലങ്കരസഭാംഗങ്ങൾ അല്ലാത്തവർപോലും പ. പിതാവിനെ സന്ദർശിച്ച് അനുഗ്രഹം പ്രാപിക്കുന്നു. അദ്ദേഹവുമായി പരിചയപ്പെടുവാൻ അവസരം ലഭിച്ചത് ഒരു ഭാഗ്യം എന്ന് വിശ്വസിക്കുന്ന അമേരിക്കക്കാർ തന്നെ വളരെയുണ്ട്. അമേരിക്കക്കാർകൂടി പങ്കെടുത്ത പല ചടങ്ങുകളിലും അദ്ദേഹം മുഖ്യാതിഥി ആയിരുന്നു. നയനചികിൽസക്കുവേണ്ടി അമേരിക്കയിൽ എത്തിയ പ. പിതാവിനെ നാം പ്രാർത്ഥനയിൽ ഓർമ്മിക്കണം. രോഗശയ്യാവലംബി ആയി ദേവലോകത്തു വിശ്രമജീവിതം നയിക്കുന്ന പ. മാത്യൂസ് പ്രഥമൻ ബാവാ തിരുമേനിക്കുവേണ്ടിയും പ്രാർത്ഥിക്കണം.

ഈ പുതുവത്സരത്തിൽ നിങ്ങൾ എല്ലാം നല്ല നല്ല പ്രതിജ്ഞകൾ എടുത്തിട്ടുണ്ടെന്ന് കുഞ്ഞിച്ചായൻ വിശ്വസിക്കുന്നു. ദൈവാശ്രയവും കഠിനാദ്ധ്വാനവുംകൊണ്ട് ജീവിതവിജയം നേടിയ മഹാത്മാക്കളുടെ ജീവിതകഥകൾ പഠിക്കാൻ സമയം കണ്ടെത്തണം. നമ്മുടെ ജീവിതത്തിന് അവ വെളിച്ചം പകരും.

ഇനി പതിവുപോലെ ഒരു കൊച്ചു കഥ പറയാം. പണ്ടു പണ്ടു നടന്ന കഥയാണ്. പ്രതാപവർമ്മ എന്ന പ്രതാപശാലിയായ ഒരു രാജാവിന്റെ കഥ. മനോഹരമായ ഒരു കൊട്ടാരത്തിൽ സകല സുഖങ്ങളും അനുഭവിച്ചുകൊണ്ട് അദ്ദേഹം ജീവിതം നയിച്ചു.

വെള്ളക്കുതിരകളെ പൂട്ടിയ സുവർണ്ണ രഥത്തിലാണ് അദ്ദേഹം സഞ്ചരിക്കുക. രാജാവിന്റെ ജന്മദിനം വരുമ്പോൾ രാജ്യത്തെമ്പാടും ഉത്സവമാണ്. വിലപ്പെട്ട തിരുമുൽക്കാഴ്ചകൾ അന്നദ്ദേഹത്തിനു സമ്മാനമായി ലഭിക്കും.

സ്വർണ്ണവും രത്നവും രാജഭണ്ഡാരത്തിൽ കുമിഞ്ഞുകൂടി. എങ്കിലും അദ്ദേഹത്തിന്റെ ദ്രവ്യാഗ്രഹം അവസാനിച്ചില്ല. സ്വന്തം സുഖം അല്ലാതെ പ്രജകളുടെ ക്ഷേമത്തിൽ അദ്ദേഹത്തിന് തെല്ലും ശ്രദ്ധ ഇല്ലായിരുന്നു.

ഒരിക്കൽ ത്യാഗാനന്ദൻ എന്ന ഒരു സന്യാസി പ്രതാപവർമ്മ മഹാരാജാവിനെ സന്ദർശിക്കാനെത്തി. കാവിക്കുപ്പായം ധരിച്ച സന്യാസിയെ രാജാവിന് ഒട്ടും ഇഷ്ടപ്പെട്ടില്ല.

ഒരു രാജകുടുംബത്തിൽ ജനിച്ച ആളായിരുന്നു ത്യാഗാനന്ദൻ. പ്രതാപവർമ്മയുടെ ഒരു അകന്ന ബന്ധുവുംകൂടിയായിരുന്നു അദ്ദേഹം. കൊട്ടാരത്തിലെ സുഖസൗകര്യങ്ങളെക്കാൾ ലളിതമായ സന്യാസജീവിതമാണ് അദ്ദേഹം ഇഷ്ടപ്പെട്ടത്.

ത്യാഗാനന്ദന്റെ ജീവിതം ആയിരമായിരം യുവഹൃദയങ്ങളെ സ്പർശിച്ചു. അവരിൽ രാജകുമാരന്മാരും പ്രഭുകുമാരന്മാരും ഉണ്ടായിരുന്നു. അവർ ത്യാഗാനന്ദന്റെ കാൽചുവടുകളെ പിന്തുടർന്നു. ഈശ്വരനെ പൂജിച്ചും ജനങ്ങളെ സേവിച്ചും ലളിതവും വിശുദ്ധവും ആയ ജീവിതം അവർ നയിച്ചു.

'സ്വന്തം സുഖത്തെക്കാൾ പ്രജകളുടെ ക്ഷേമം ആയിരിക്കണം ഒരു രാജാവിന്റെ ജീവിതലക്ഷ്യം. ത്യാഗത്തിലൂടെ മാത്രമേ യഥാർത്ഥമായ ആനന്ദം അനുഭവിക്കാനാവുകയുള്ളു' ത്യാഗാനന്ദൻ പ്രതാപവർമ്മയോടു പറഞ്ഞു.

---

മാരെയും മൂവാററുപുഴ പോസ്ററാഫീസ് കവലയിൽവച്ചു മാർ ഒസ്താത്തിയോസ് തിരുമേനിയും അവിടെ കൂടിയിരുന്ന ആയിരക്കണക്കിനു ജനങ്ങളും ചേർന്നു സ്വീകരിക്കുകയും ഒരു ഘോഷയാത്രയായി സമ്മേളനരംഗത്തേയ്ക്ക് ആനയിക്കുകയും ചെയ്തു. സ്ഥലം സെൻറ് തോമസ് അസോസ്യേഷൻ പ. കാതോലിക്കാബാവാ തിരുമേനിയെ ഹാരാർപ്പണം ചെയ്തു. ★

ത്യാഗാനന്ദന്റെ ഉപദേശം കേട്ടപ്പോൾ രാജാവിന്റെ കോപം ജ്വലിച്ചു. ത്യാഗാനന്ദനെ ജയിലിൽ അടയ്ക്കാൻ അദ്ദേഹം രാജഭടന്മാർക്കു കല്പന നല്കി. ജയിലിൽ കിടക്കുമ്പോഴും അദ്ദേഹം സ്തോത്രഗാനങ്ങൾ ആലപിച്ചുകൊണ്ടിരുന്നു.

ത്യാഗാനന്ദനെ ജയിലിൽ അടച്ചുകഴിഞ്ഞതു മുതൽ രാജാവിന്റെ മനസ് അസ്വസ്ഥത ആയിത്തുടങ്ങി. വിശിഷ്ടഭോജ്യങ്ങളും സംഗീതവും, നൃത്തവും അദ്ദേഹത്തിന് സമാധാനം നല്കിയില്ല. താമസിയാതെ അദ്ദേഹം രോഗശയ്യയിൽ വീണു. പ്രസിദ്ധന്മാരായ വൈദ്യന്മാർ വന്നു ചികിത്സിച്ചിട്ടും രാജാവിന്റെ രോഗം ശമിച്ചില്ല. തന്റെ രോഗം ചികിത്സിച്ചു സുഖപ്പെടുത്തുന്നവർക്ക് രാജ്യത്തിൽ പകുതിപോലും സമ്മാനമായി നല്കുമെന്ന് രാജാവ് വിളംബരം പുറപ്പെടുവിച്ചു.

'എന്നെ ജയിലിൽനിന്നു മോചിപ്പിച്ചാൽ രാജാവിനെ ഞാൻ സുഖപ്പെടുത്താം' ജയിലിൽ അടയ്ക്കപ്പെട്ട ത്യാഗാനന്ദൻ ജയിൽ അധികാരികളോടു പറഞ്ഞു.

വിവരം അറിഞ്ഞയുടൻ ത്യാഗാനന്ദനെ മോചിപ്പിക്കാൻ രാജാവു കല്പിച്ചു. തടവറയിൽനിന്നു മോചിതനായ ത്യാഗാനന്ദൻ രാജകൊട്ടാരത്തിലെത്തി രാജാവിനെ വണങ്ങി.

രാജകൊട്ടാരത്തിലെ അമൂല്യവസ്തുക്കളുടെ കൂട്ടത്തിൽ ഒരു വിലപ്പെട്ട സ്ഫടികഭരണി ഉണ്ടെന്നും അതു കണ്ടെടുത്താൽ രാജാവിന്റെ അസുഖം ഭേദമാക്കാമെന്നും ത്യാഗാനന്ദൻ പറഞ്ഞു. ആ സ്ഫടികഭരണി ഉടനെ കണ്ടുപിടിക്കാൻ ഭൃത്യന്മാരോട് രാജാവു കല്പിച്ചു. രാജഭൃത്യന്മാർ അതു കണ്ടെത്തി.

വളരെ വർഷങ്ങൾക്കു മുമ്പ് ചൈനാക്കാരനായ ഒരു സഞ്ചാരി, പ്രതാപവർമ്മയുടെ പൂർവികനു സമ്മാനിച്ചതായിരുന്നു ആ സ്ഫടികഭരണി. ആ സ്ഫടികഭരണിയിൽ സിദ്ധൗഷധം ആണെന്നും, രാജാവുതന്നെ അതു തുറന്നാൽ മാത്രമെ ആ ഔഷധം ഫലിക്കയുള്ളുവെന്നും ത്യാഗാനന്ദൻ പറഞ്ഞു. രോഗക്കിടക്കയിൽ കിടന്ന രാജാവിനെ ഭൃത്യന്മാർ താങ്ങി എണീപ്പിച്ചു. എത്ര ശ്രമിച്ചിട്ടും രാജാവിന് സ്ഫടികഭരണി തുറക്കാൻ കഴിഞ്ഞില്ല. തുറക്കാൻ ശ്രമിക്കുന്നതിനിടയിൽ ആ സ്ഫടികഭരണി രാജാവിന്റെ കൈയ്യിൽനിന്നും താഴെ വീണു. മാർബിൾത്തറയിൽ വീണ ആ സ്ഫടിക ഭരണി തകർന്നുടഞ്ഞു. അതു തകർന്നപ്പോൾ കൊട്ടരം മുഴുവൻ പരിമളം പരന്നു. വിശിഷ്ടമായ പരിമളദ്രവ്യം ആയിരുന്നു ആ സ്ഫടികഭരണിയിൽ ഉണ്ടായിരുന്നത്. മനോഹരമായ സ്ഫടികഭരണി ഉടഞ്ഞതിൽ രാജാവിനു ദുഃഖമുണ്ടായി. പക്ഷെ അതിനുള്ളിലെ പരിമളദ്രവ്യത്തിന്റെ സുഗന്ധം ആസ്വദിച്ചപ്പോൾ രാജാവിനു സുഖം ലഭിച്ചു.

'എന്തു സമ്മാനമാണ് അങ്ങേയ്ക്കു വേണ്ടത്?' രാജാവ് ത്യാഗാനന്ദനെ ആലിംഗനംചെയ്തുകൊണ്ടു ചോദിച്ചു.

'പരിമളഭരണി വീണ്ടെടുത്തപ്പോൾ എമ്പാടും പരിമളം പരന്നതുപോലെ ത്യാഗത്തിന്റെയും സ്നേഹത്തിന്റെയും പരിമളം പരത്തുക. ത്യാഗത്തിലാണ് യഥാർത്ഥ ആനന്ദം എന്നു മനസിലാക്കുമ്പോൾ അങ്ങയുടെ ജീവിതം ധന്യമാകും. ഇന്നുമുതൽ പ്രജകൾക്കുവേണ്ടി ജീവിക്കും - എന്ന് അങ്ങ് പ്രതിജ്ഞ എടുക്കുക. അതാണ് അങ്ങേക്കു നൽകാൻ കഴിയുന്ന വിലപ്പെട്ട സമ്മാനം'.

'ഞാൻ ഇന്നു മുതൽ പ്രജകൾക്കുവേണ്ടി ജീവിക്കും' രാജാവ് പ്രതിജ്ഞചെയ്തു.

പ്രതാപവർമ്മ മഹാരാജാവ് ഒരു പുതിയ മനുഷ്യൻ ആയിത്തീർന്നു. പ്രജകളെ സ്വന്തം മക്ക

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്













Anil Mathew,
Balgi.

Aleyamma
Abraham.

# മൂണിസം യുവാക്കളെ വഴിതെററി ക്കുന്ന ഒരു പുതിയ മതം

**ഫാദർ ററി. ജെ. ജോഷ്വാ**

ഏകദേശം ഒരു വർഷത്തിനുമുമ്പ് സഭയിലെ സമാരാധ്യനായ ഒരു ദേഹം ഈ ലേഖകനോടു ചോദിച്ചു: 'മൂണിസം' എന്താണെന്നറിയാമോ? അഹന്തമൂലം സ്വന്തം അജ്ഞത സമ്മതിച്ചുകൊടുക്കാതെ ബുദ്ധിയിൽ തോന്നിയ ഒരു വിശദീകരണം നൽകി. "മൂൺ" എന്ന ഇംഗ്ലീഷ് വാക്കിൻെറ അർത്ഥം ചന്ദ്രൻ; അപ്പോൾ 'മൂണിസം' ചന്ദ്രമണ്ഡലത്തെ സംബന്ധിക്കുന്ന പഠനശാഖ ആയിരിക്കും. ഉത്തരം കേട്ട് ചോദ്യകർത്താവ് പൊട്ടിച്ചിരിച്ചു. തുടർന്ന് അദ്ദേഹം വിശദീകരിച്ചു: മൂണിസം എന്നത് ഇപ്പോൾ അമേരിക്കയിൽ പ്രത്യക്ഷപ്പെട്ടിട്ടുള്ള ഒരു മതമാണ്. അതിൻെറ സ്ഥാപകൻെറ പേരിൽനിന്നാണ് 'മൂണിസം' എന്ന പേരുണ്ടായത്. സ്ഥാപകനെപ്പററിയോ അദ്ദേഹത്തിൻെറ സിദ്ധാന്തങ്ങളെപ്പററിയോ അധികമൊന്നും പറയാൻ കഴിഞ്ഞില്ല.

അതിനുശേഷം ഈനൂതന സിദ്ധാന്തത്തെക്കുറിച്ച് അറിയുവാൻ വളരെ ജിജ്ഞാസയുണ്ടായി. അമേരിക്കയിൽ 'ഉൽപ്പാദിക്കപ്പെടുന്ന എല്ലാ പുത്തൻ മതങ്ങളും കേരളത്തിൽ ഇറക്കുമതി ചെയ്തിട്ടുണ്ട്. ഡോളറിൻെറ പിൻബലത്തോടെ അവയിൽ പലതും ഇവിടെ പ്രചരിക്കുന്നുമുണ്ട്. എന്നാൽ 'മൂണിസം' ഇതുവരെ ഇവിടെ എത്തിയില്ല. ഭാരതത്തിൻെറ തലസ്ഥാനനഗരിയിൽ ഇതിൻെറ ചില പ്രവർത്തകർ ഉള്ളതായി അവിടെനിന്നു വന്ന ചില സ്നേഹിതരിൽനിന്നു മനസിലായി.

ആഗോളപ്രശസ്തിയാർജ്ജിച്ച 'റീഡേഴ്സ് ഡൈജസ്ററ്' എന്ന മാസികയുടെ ഒരു പ്രത്യേക പ്രസിദ്ധീകരണത്തിൽ ഈ മതത്തെപ്പററി ആധികാരികമായ ഒരു ലേഖനം കാണുകയുണ്ടായി. ഒരു ദക്ഷിണ കൊറിയക്കാരൻ 1992 ഒക്ടോബർ 22–നു ലോകം അവസാനിക്കുമെന്നും, ക്രിസ്തു വീണ്ടും വരുമെന്നുമുള്ള പ്രവചനം നടത്തി അനേകരെ ചിന്താക്കുഴപ്പത്തിലാക്കിയത് അടുത്തകാലത്തു നടന്ന സംഭവമാണ്. മറെറാരു ദക്ഷിണ കൊറിയക്കാരൻെറ പുതിയ മതമാണ് മൂണിസം. അനേകം യുവാക്കളെ വഴിതെററിക്കുന്ന ഈ മതത്തെക്കുറിച്ച് അറിയുന്നത് കൗതുകമുണർത്തുന്ന കാര്യമാണ്.

**ആരാണ് സ്ഥാപകൻ?** — അറുപത്തിനാലു വയസുള്ള റവ. സുൺ മ്യൂങ്ങ് മൂൺ ദക്ഷിണ കൊറിയക്കാരനാണ്. ഒരു കർഷക കുടുംബത്തിൽ ജനിച്ച അയാൾ ഹൈസ്കൂൾ വിദ്യാഭ്യാസത്തിനുശേഷം ജപ്പാനിൽ യൂണിവേഴ്സിററി പഠനം നടത്തി. പ്രിസ്ബിററീരിയൻ സഭാംഗമായിരുന്ന മൂണിന് 1936 ഈസ്ററർ ഞായറാഴ്ച ഒരു മലമുകളിൽ പ്രാർത്ഥിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു അത്ഭുത ദർശനമുണ്ടായതായി അവകാശപ്പെടുന്നു. യേശുക്രിസ്തു അയാൾക്ക് പ്രത്യക്ഷപ്പെട്ട് പറഞ്ഞു: 'രണ്ടായിരം വർഷങ്ങൾക്കുമുമ്പ് വന്ന യേശുവാണ് ഞാൻ. എനിക്കു പൂർത്തീകരിക്കാൻ കഴിയാതിരുന്നത് നീ ഇപ്പോൾ പൂർത്തിയാക്കും', ഈ ദർശനത്തിനുശേഷം മൂൺ ചുററി നടന്ന് പ്രസംഗിക്കുവാനും അനുഗാമികളെ ചേർക്കുവാനുമാരംഭിച്ചു. അപ്പോഴേക്കും പ്രിസ്ബിററീരിയൻ സഭ അയാളെ മുടക്കി. പലപ്രാവശ്യം അറസ്ററുചെയ്യപ്പെട്ടു. അതിനു പല കാരണങ്ങളും ചൂണ്ടിക്കാണിക്കപ്പെടുന്നു. 1947–ൽ കമ്മ്യൂണിസ്ററുകാർ മൂണിനെ കാരാഗൃഹത്തിലാക്കി. 1950–ൽ യു. എൻ. ഭടന്മാർ അയാളെ രക്ഷപ്പെടുത്തി. 1954–ൽ മൂണും അനുചരന്മാരും ചേർന്ന്

---

ളെപ്പോലെ അദേഹം സ്നേഹിച്ചു. പ്രജകൾ സ്വന്തം പിതാവിനെപ്പോലെ അദേഹത്തെ ആദരിച്ചു.

ഒരു സ്നേഹസാമ്രാജ്യത്തിലെ ചക്രവർത്തിയായി അദേഹം വിരാജിച്ചു.

കുഞ്ഞനുജന്മാരേ....കുഞ്ഞനുജത്തിമാരേ....

പ്രതാപവർമ്മ മഹാരാജാവിനെപ്പോലെ സ്നേഹത്തിൻെറയും ത്യാഗത്തിൻെറയും പരിമളം പരത്താൻ നമുക്ക് ശ്രമിക്കാം. അങ്ങനെ ജീവിതത്തെ അർത്ഥപൂർണ്ണമാക്കാം. യേശുനാഥൻ നമ്മെ അനുഗ്രഹിക്കട്ടെ.

നല്ല ആശംസകൾ നേർന്നുകൊണ്ട്

സ്വന്തം കുഞ്ഞിച്ചായൻ

ഒരു പുതിയ സഭ രൂപീകരിച്ചു. അതിന്റെ ഔദ്യോഗിക നാമം "The Holy Spirit Association for the Unification of World Christianity." അതിന്റെ ചുരുക്ക നാമമാണ് യൂണിഫിക്കേഷൻ ചർച്ച് എന്നുള്ളത്. 1961–ൽ കൊറിയായിൽ നടന്ന പട്ടാളവിപ്ലവത്തിൽകൂടി മേജർ ജനറൽ പാർക്ക് ചുങ്ഹീ അധികാരത്തിൽ വന്നതോടുകൂടി മൂണിനു നല്ലകാലമായി. 1970 ആയപ്പോഴേക്കും കൊറിയായിൽ മൂന്നുലക്ഷം അനുയായികൾ ഉണ്ടായി. ഇപ്പോൾ ലോകവ്യാപകമായി അതിന്റെ പത്തിരട്ടി അംഗസംഖ്യ ഉണ്ടെന്ന് അവകാശപ്പെടുന്നു.

കൊറിയായിൽനിന്ന് അമേരിക്കയിലേക്കു കുടിയേറിയപ്പോൾ അവിടെ പണവും സ്വാധീനവും വർദ്ധിക്കുവാനിടയായി.

ഇപ്പോൾ ആസ്ഥാനം ന്യൂയോർക്കിന്റെ ഉത്തരമേഖലയിലാണ്. അവിടെ കൊട്ടാരതുല്യമായ മന്ദിരത്തിൽ ഇപ്പോഴത്തെ 'വിശുദ്ധ' ഭാര്യയും പാപരഹിതരായ' (അവർ അങ്ങനെ വിശേഷിക്കപ്പെടുന്നു) പന്ത്രണ്ടു മക്കളുമായി രാജകീയ പ്രൗഢിയോടെ വാഴുന്നു. ബ്ലാക്ക്ബെൽറ്റ് നേടിയിട്ടുള്ള കരാട്ടെ വിദഗ്ധന്മാർ അവർക്ക് അംഗരക്ഷ നടത്തുവാനുമുണ്ട്.

എന്താണ് ഇവരുടെ വിശ്വാസം? 'ഡിവൈൻ പ്രിൻസിപ്പിൾ' എന്ന ഓമനപ്പേരാണ് സിദ്ധാന്തത്തിനുള്ളത്. ടാവോയിസം (ജപ്പാനിലെ ഔദ്യോഗികമതം) ബുദ്ധമതം, കൺഫ്യൂഷ്യനിസം, ക്രിസ്തുമതം എന്നിവയിലെ സിദ്ധാന്തങ്ങൾ പലതും കൂട്ടിയിണക്കിയ ഒരു സങ്കര മതമാണ്. മൂണിന്റെ സിദ്ധാന്തങ്ങൾ ഉൾക്കൊള്ളുന്ന അവരുടെ ഔദ്യോഗിക ഗ്രന്ഥത്തിന് 536 പേജുകളുണ്ട്. ഏറ്റം ശ്രദ്ധേയമായ സിദ്ധാന്തം മനുഷ്യന്റെ വീഴ്ചയെക്കുറിച്ചുള്ളതാണ്. സാത്താൻ കടന്നുവന്ന് ഹവ്വായുമായി ലൈംഗികബന്ധം പുലർത്തുകവഴി അവളുടെയും അവളുടെ സന്താനപരമ്പരകളുടെയും രക്തം എന്നേക്കും കളങ്കപൂർണ്ണമായി. യേശുവിന്റെ ആഗമനത്തിൽ വീഴ്ച ഭവിച്ച മനുഷ്യന് വീണ്ടെടുപ്പിനുള്ള ഒരവസരം വന്നതാണ്. എന്നാൽ യേശു വിവാഹം ചെയ്തു 'വിശുദ്ധ സന്താനങ്ങളെ' ജനിപ്പിക്കുന്നതിനുമുമ്പ്, യഹൂദന്മാരിൽകൂടി സാത്താൻ പ്രവർത്തിച്ച് യേശുവിനെ കൊന്നുകളഞ്ഞു. അതുകൊണ്ട് യേശുവിനു പൂർത്തീകരിക്കാൻ കഴിയാതിരുന്ന വിമോചനം, വിവാഹിതനും പുത്രസമ്പത്തുള്ളവനുമായ മൂണിൽകൂടി മനുഷ്യവർഗ്ഗത്തിനു സാധിക്കുന്നു എന്നാണ് പഠിപ്പിക്കുന്നത്. അക്കാരണത്താലാണ് മൂണിന്റെ മക്കളെ 'വിശുദ്ധരെന്നു' മുകളിൽ വിശേഷിപ്പിച്ചത്.

മൂണിസത്തെക്കുറിച്ചുള്ള വിലയിരുത്തലിൽ രാഷ്ട്രീയം, മതം, ദാർശനികം എന്നീ മേഖലകളെ സമന്വയിക്കാൻ അതു ശ്രമിക്കുന്നതായിട്ടാണ്. ഇതിന്റെ പ്രവർത്തകരുടെ പ്രബോധനങ്ങളിൽ ചരിത്രം, ശാസ്ത്രം, തത്വചിന്ത, മന:ശാസ്ത്രം എന്നിവ കൂട്ടിയിണക്കിയിട്ടുണ്ടാകും. അവരുടെ പ്രവർത്തനലക്ഷ്യമായി പറയുന്നത് 'ക്രീയേറ്റീവ് കമ്യൂണിറ്റി പ്രോജക്റ്റ്' (സി. സി. പി.) എന്നാണ്. ഒരു പുതിയ സമൂഹം കെട്ടിപ്പടുക്കുന്നതിനുള്ള ലക്ഷ്യമാണ് അവർക്കു മുമ്പിലുള്ളത്. ആത്മാർത്ഥതയുള്ളവരും സത്യസന്ധരും സ്നേഹം നിറഞ്ഞവരുമായ അംഗങ്ങളാണ് ഇതിലുള്ളവർ!! ആവേശം പകരുന്ന സാമൂഹ്യജീവിതമാണ് അവർക്കുള്ളതുപോലും!

കോളജ് കാമ്പസുകളിൽനിന്നു യുവാക്കളെ ഇതിലേക്ക് ആകർഷിക്കാൻ മാത്രം പ്രവർത്തിക്കുന്ന ഒരു ശാഖയുണ്ട്–The Collegiate Association of Research of Principles (C.A.R.P) ആ പേരുതന്നെ എത്ര ആകർഷകമാണ്. ഹൈസ്ക്കൂൾതലത്തിൽ പ്രവർത്തിക്കുവാൻ മറ്റൊരു ശാഖയുമുണ്ട്.

ഇവരുടെ പ്രവർത്തനങ്ങൾ എല്ലാം മേഖലകളിലേക്കും വ്യാപിച്ചുകിടക്കുന്നു. കോടിക്കണക്കിന് ഡോളറുടെ ആസ്തി ഇവർക്കുള്ളതായി

കണക്കാക്കപ്പെടുന്നു. അമേരിക്കയിൽ മുഴുവൻ വ്യാപിച്ചുകിടക്കുന്ന "റീയൽ എസ്റ്റേററ് ബിസിനസ്", അതിവിസ്തൃതമായ കൃഷിസ്ഥലം ഗോൾഫ് ക്ലബ്, ഫാക്ടറികൾ, 42 നിലകളുള്ള ഒരു കൂററൻ ഹോട്ടൽ ഉൾപ്പെടെ ഹോട്ടൽ ശൃംഖലകൾ, ഓപ്പറാ ഹൗസ്; കോടിക്കണക്കിന് ഡോളർ മുടക്കുള്ള കോർപ്പറേഷനുകൾ, ട്രാവൽ ഏജൻസികൾ, അച്ചടിശാലകൾ, മത്സ്യബന്ധന വ്യവസായം—ഇങ്ങനെ നീണ്ടുപോകുന്നു സാമ്പത്തിക വരുമാനത്തിനുള്ള പദ്ധതികൾ.

അംഗങ്ങളായി ചേരുന്നവർ പ്രതിഫലമൊന്നും കൂടാതെ പ്രസ്ഥാനത്തിനുവേണ്ടി വേല ചെയ്യുന്നു. എല്ലാ മേഖലകളിലും അവർ അടിമകളെപ്പോലെ അത്യദ്ധ്വാനം ചെയ്യുന്നു. മൂണിന്റെ നിർദ്ദേശം "നിങ്ങൾ അധികം ഉറങ്ങരുത്, അധികം ഭക്ഷിക്കരുത്, അധികം വിശ്രമിക്കരുത് എന്നാണ്. ഒരു നല്ല ലോകം കെട്ടിപ്പടുക്കുവാൻ അവർ രാവും പകലും കഠിനവേല ചെയ്യണമെന്നാണ്. മരണംവരെയും അതു തുടരുകയും വേണം. അംഗങ്ങൾക്കു സ്വീകാര്യമായിട്ടൊന്നും ഉണ്ടായിരിക്കയില്ല. ഉള്ളതെല്ലാം അവരുടെ "സഭ"യ്ക്കു നൽകണം. ഭക്ഷണവും, പാർപ്പിടവും, ലളിതമായ വസ്ത്രവും അവർക്കു പ്രതിഫലമായി പ്രതിക്ഷിക്കാം. ഓരോ "മൂണിയും" 75 മുതൽ 200 ഡോളർവരെ പ്രതിദിനം സഭയ്ക്കുവേണ്ടി നേടുന്നുണ്ടാവും.

യുവാക്കളെ ആകർഷിക്കുവാൻ ലക്ഷക്കണക്കിനു ഡോളർ ചെലവിടാൻ അവർക്കു മടിയില്ല. ഈജിപ്ത്, ഇൻഡ്യാ, ജപ്പാൻ മുതലായ രാജ്യങ്ങളിൽനിന്ന് കോളേജ് വിദ്യാർത്ഥികളെ ഇവരുടെ ചെലവിൽ അമേരിക്കയിലേക്കു ക്ഷണിക്കുകയും അവരുടെ പ്രവർത്തനങ്ങളെക്കുറിച്ച് പരിചയപ്പെടുത്തിക്കൊടുക്കുകയും ചേയ്യുന്നു. അവരുടെ വലയിൽ വിണുകഴിഞ്ഞാൽ അവിടെനിന്നു രക്ഷപ്രാപിക്കുക എളുപ്പമല്ല. റിക്രൂട്ടു ചെയ്തുകിട്ടുന്നവരെ, വ്യക്തികളായി അവർ കൈകാര്യം ചെയ്യുന്നു. ആദ്യമായി നടക്കുന്ന "ഷെയറിങ്ങിൽ" ഓരോരുത്തരും അവരുടെ കഴിഞ്ഞകാല ജിവിതത്തിലെ എല്ലാ അനുഭവങ്ങളും പങ്കുവയ്ക്കാൻ നിർബന്ധിതരാകുന്നു. തുടർന്നു നടക്കുന്ന പാട്ടും, പ്രബോധനവും, എല്ലാം യഥാർത്ഥത്തിൽ "ബ്രെയിൻ വാഷിങ്ങ്" (മസ്തിഷ്ക പ്രക്ഷാളനം) ആണ്. പഴയ വ്യക്തിത്വം മുഴുവൻ മായിച്ച് ഒരു പുതിയ അവസ്ഥയിൽ ഒരുവനെ എത്തിക്കുന്നു. പിന്നീട് അവർക്ക് പുറത്തുള്ളവരെല്ലാം സാത്താന്റെ പിണിയാളുകളാണ്. മററുള്ളവർ പറയുന്നതൊന്നും കേൾക്കുവാൻ അവർ ഒരുക്കമാവില്ല. ഹൃദയത്തിന്റെ വാതിൽഅടഞ്ഞിരിക്കും. മൂണും പ്രസ്ഥാനത്തിന്റെ നേതാക്കളും പറയുന്നത് അക്ഷരംപ്രതി അവർ അനുസരിക്കും. അനുസരിക്കാത്തപക്ഷം കൊടിയ പാപമാണ് ചെയ്യുന്നത്. ഒരാഴ്ചയെങ്കിലും അവരുടെ ആസ്ഥാനത്തിൽ ചെന്നുപററിയാൽ, തിരികെപ്പോരാൻ സാധിക്കാത്ത വിധത്തിലും, ആരെയും അവർ ആക്കിത്തീർക്കും. അത്ര ശക്തമാണ് അവരുടെ ബോധവൽക്കരണം. എപ്പോഴും ഉച്ചരിക്കുവാൻ പറഞ്ഞുകൊടുത്തിട്ടുള്ളത്, "അത്യുന്നതങ്ങളിൽ മഹത്വം, ഭൂമിയിൽ സമാധാനം, ലക്ഷ്യംവരിക്കാൻ ഞാൻ പോകുന്നു"— എന്നാണ്.

ഇതിന്റെ അംഗങ്ങളായി ചേരാനിടയായ രണ്ടു യുവാക്കളെ വളരെയേറെ സാഹസികവും, നാടകീയവുമായ ശ്രമങ്ങൾ നടത്തിയ ശേഷമാണ് വിമോചിപ്പിച്ചത് എന്ന് റീഡേഴ്സ് ഡൈജസ്റ്റിലെ ലേഖനത്തിൽ വിശദമായി വിവരിക്കുന്നു.

ക്രിസ്തീയ സഭയുമായി മൂണിസത്തെ ഒരിക്കലും ബന്ധിച്ചു ചിന്തിക്കാൻ കഴിയുകയില്ല. അഖിലലോക ക്രൈസ്തവസഭാ കൗൺസിൽ ഈ പ്രസ്ഥാനത്തെ ശക്തിയായി എതിർക്കുകയും വിമർശിക്കുകയും ചെയ്യുന്നത് തികച്ചും ന്യായയുക്തമാണ്. എല്ലാ സഭകളും അതുതന്നെയാണ് ചെയ്യേണ്ടത്. ഈ ഫെബ്രുവരി ആദ്യവാരത്തിൽ ന്യൂ ഡൽഹിയിലെ ഒരു പഞ്ചനക്ഷത്രഹോട്ടലിൽ ഇവരുടെ ഒരു സമ്മേളനം നടക്കുന്നതായി മനസിലാക്കുന്നു. അവരുടെ വ്യാപ്തി ദക്ഷിണേന്ത്യയിലേക്കു വ്യാപിക്കാതിരിക്കട്ടെ എന്നാണ് പ്രാർത്ഥന.

—o—

**മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്**



Thomas Kurian.



Jolly Jose.

# ബൈബിൾ പഠനം

(രണ്ടാം ഭാഗം)

ഫാ. എം. സി. ചെറിയാൻ

| |
|---|
| **പാഠം 37** |
| യോഹന്നാൻ 2, 3 |
| വിജയിയുടെ പേരും മേൽവിലാസവും |
| പേര്: തങ്കമ്മ ഈപ്പൻ |
| വിലാസം: ചാരുംമൂട്ടിൽ |
| നിരണം പി. ഓ. |
| ഭദ്രാസനം: നിരണം |
| രജി: നമ്പർ. 7870 |

| |
|---|
| **പാഠം 43** |
| പ്രവേശനഫാറം |
| (യോഹന്നാൻ 18–19) |
| പേര്: |
| വിലാസം: |
| ഭദ്രാസനം: |
| രജി. നമ്പർ: |
| ഇതുപോലെ ഉത്തരത്തോടൊപ്പം പൂരിപ്പിച്ചാൽ മതി. മാസികയിലെ പ്രവേശനഫാറം ഉത്തരത്തോടൊപ്പം അയയ്ക്കേണ്ട. |

## പാഠം 43 യോഹന്നാൻ 18–19

1. സുവിശേഷത്തിലെ ഏക തോട്.
2. കെദ്രോൻ ഏതു മരവുമായി ബന്ധപ്പെട്ട സ്ഥലമാണ്.
3. യേശു രണ്ടുപ്രാവശ്യം ചോദിച്ച ഏക ചോദ്യം.
4. കാതു നഷ്ട്പ്പെട്ട ദാസൻ.
5. പത്രോസ് ഏതു കൈയ്യാണ് വെട്ടാൻ ഉപയോഗിച്ചത്.
6. യേശുവിനെപ്പററി പ്രവചിച്ച മഹാ പുരോഹിതൻ.
7. യഹൂദന്മാരുടെ ന്യായപ്രമാണപ്രകാരം യേശുവിനെ വിധിക്കാൻ ആവശ്യപ്പെട്ടവൻ.
8. യേശു രാജാവാണെന്ന് സമ്മതിച്ചത് ആരുടെ മുമ്പിൽ.
9. യേശു തനിക്ക് ഏതുവിധമുള്ള മരണത്തെപ്പററി സൂചിപ്പിച്ചിരുന്നു.
10. യഹൂദന്മാരുടെ രാമാവിനെ മോചിപ്പിക്കാൻ ആഗ്രഹിച്ചവൻ.
11. ഏററവും ഭയപ്പെട്ട ഭരണാധികാരി.
12. ക്രൂശിലെ മേലെഴുത്ത് എന്ത്.
13. നെയ്ത്ത അങ്കി ആരുടേത്.
14. യേശുവിൻെറ ക്രൂശിനരികെ പടയാളികൾ ഒഴികെയുള്ള ഏക പുരുഷൻ.
15. യേശു അവസാനം കുടിച്ചത് എന്ത്?
16. യേശു അവസാനം പറഞ്ഞ വാക്ക്.
17. ക്രൂശിക്കപ്പെട്ടവരിൽ ആദ്യം മരിച്ചവൻ.
18. വിലാപ്പുറത്ത് കുത്തുന്നതു കണ്ടവൻ.
19. യഹൂദന്മാരുടെ മര്യാദപ്രകാരം അടക്കപ്പെട്ടവൻ.
20. യേശുവിനെ അടക്കിയ കല്ലറയുടെ പ്രത്യേകതകൾ.

## പാഠം 37. യോഹന്നാൻ (2–3)

### ഉത്തരം

1. വീഞ്ഞില്ല. സമയമില്ല. ലഹരി കുറഞ്ഞ വീഞ്ഞ്. ശൂന്യമായ കൽപാത്രം വിരുന്നുവാഴി അറിഞ്ഞില്ല.
2. ക്ഷണിക്കപ്പെട്ടവർ (യേശുവും ശിഷ്യന്മാരും) കൽപാത്രങ്ങൾ. അനുസരണയുള്ള ശുശ്രൂഷകർ, വക്കോളം നിറച്ച പാത്രങ്ങൾ മാദ്ധ്യസ്ഥത വഹിക്കുന്ന മാതാവ്. നല്ല വീഞ്ഞ്.
3. മണവാളൻെറയും മണവാട്ടിയുടേയും.
4. യേശുവിൻെറ അമ്മ 2:3
5. വിരുന്നുവാഴി 2:9
6. പെസഹാ 2:13
7. യേശു 2:15
8. 46 2:20
9. യേശു 2:23
10. നിക്കൊദേമോസ് 3:2
11. പുതുതായി ജനിക്കണം 3:3
12. വെള്ളത്താലുംആത്മാവാലും ജനിക്കണം 3:5
13. എല്ലാവരും നിത്യജീവൻ പ്രാപിക്കാൻ 3:15
14. യേശുവിലൂടെ 3:17
15. യേശുവിൽ വിശ്വസിക്കുക 3:18
16. ശലേമിന്നരികെ ഐനോനിൽ3:23
17. യോഹന്നാൻെറ ശിഷ്യരും യഹൂദനും 3:25
18. മണവാളൻെറ സ്നേഹിതൻ 3:28
19. അവൻ വളരേണം. ഞാനോ കുറയേണം 3:30
20. ദൈവം അയച്ചവൻ 3:34

പാഠം 37–ന്റെ ഉത്തരം വിജയികളുടെ പേരും വിലാസവും ശരിയായി ഉത്തരം അയച്ചുതന്നവരുടെ പേരും ചേർക്കുന്നു. അല്പംകൂടെ ശ്രദ്ധിച്ചാൽ മുഴുവൻ ശരിയായി ഉത്തരം അയയ്ക്കാൻ സാധിക്കും. പാഠത്തിലുള്ള ഉത്തരം നോക്കി തെററു മനസിലാക്കുമല്ലോ. അടുത്ത പാഠത്തോടുകൂടെ യോഹന്നാന്റെ സുവിശേഷപഠനം അവസാനിക്കും. വേദപരമായ അറിവിനേക്കാൾ 'അനുഭവത്തിനു പ്രാധാന്യം കൊടുത്താൽ അനുഗ്രഹകരമായിരിക്കും. സുവിശേഷം എഴുതിയ യോഹന്നാൻ **Beloved Disciple (B. D.)** ആയി അറിയപ്പെടുന്നു. സുവിശേഷം പഠിക്കുന്നവരും **Beloved Disciples** ആയാൽ അനുഗ്രഹമായിരിക്കും.

വളരെ എളുപ്പം ഉത്തരം കണ്ടുപിടിക്കാവുന്ന ചോദ്യം നിലവാരം കുറയ്ക്കുമെന്നുള്ളതിനാലാണ് ഒരു ചോദ്യം എങ്കിലും അല്പം ചിന്തിക്കുവാനായി തരുന്നത്.

മന്ദിരം പൊളിക്കുന്ന ശ്രമത്തിലാണല്ലോ നാം. എന്നാൽ നമ്മിലെ പൊളിയേണ്ട പല മന്ദിരങ്ങളും പൊളിക്കുന്നില്ല. സമൂഹത്തിലും സഭയിലും ഉയരേണ്ട പല മന്ദിരങ്ങളും അടിസ്ഥാനത്തിൽ തന്നെ കിടക്കുന്നു. ജീവിക്കുന്ന മന്ദിരമായി നാം രൂപാന്തരപ്പെടാം. മനുഷ്യനെ വിദ്വേഷിക്കുന്നതല്ല സ്നേഹിക്കുന്ന, ശുശ്രൂഷിക്കുന്ന മന്ദിരങ്ങൾ. മൂന്നുനോമ്പും തുടർന്നു വലിയനോമ്പും ഒരു പ്രാവശ്യംകൂടെ നമുക്കായി കാത്തിരിക്കുന്നു. നോമ്പിൽ തളരുവാൻ പാടില്ല. നോമ്പിലെ ലാഘവപ്പെടുത്താനും പാടില്ല. പ്രാർത്ഥനയും നോമ്പും നമ്മെ, നമ്മിലെ മന്ദിരത്തെ ശക്തിപ്പെടുത്തും. അപ്പോൾ നാം മററുള്ളവർക്ക് പ്രയോജനപ്പെടും.

വർഗ്ഗീയ കലാപങ്ങൾ ഇനിയും വർദ്ധിക്കാം. നമ്മുടെ നിക്ഷേപങ്ങൾ തകരാം. പ്രതീക്ഷകൾ നശിച്ചുപോകാം. നശിക്കാത്ത പ്രതീക്ഷയും മാററപ്പെടാത്ത നിക്ഷേപവും സ്വരൂപിക്കാനായി ശ്രമിക്കാം. സഭാംഗമായി നമ്മെ ആക്കിത്തീർത്തത് അതിനായിട്ടാണ്. ഈ ലോകത്തിലെ നേട്ടത്തിലായിരിക്കരുത് ലക്ഷ്യം. നോമ്പിന്റെ പാവനത കാത്തുസൂക്ഷിക്കാം. ആഹാരത്തിൽ മാത്രമല്ല, വാക്കുകൊണ്ടും ചിന്തകൊണ്ടും (പ്രവർത്തി) നോമ്പാചരിക്കാം.

പ്രാർത്ഥനാവലയം ശക്തിപ്പെടുത്താം. പ്രാർത്ഥനയിൽ ഓർക്കേണ്ട വിഷയം പ്രത്യേകിച്ച് 10–ാം ക്ലാസിൽ പരീക്ഷയ്ക്കായി ഒരുങ്ങുന്നവർ, വിദ്യാർത്ഥികൾ എന്നിവരെ ഓർക്കാം. രോഗിക, മാനസികരോഗികൾ, വാർദ്ധക്യത്തിലുള്ളവർ, ജോലിക്കായി ശ്രമിക്കുന്നവർ, കുടുംബസമാധാനം ഇല്ലാത്തവർ, മദ്യപാനികൾ മുതലായവരെല്ലാം

പാഠം 43 ന്റെ ഉത്തരം അടുത്ത മാസം 30–നു മുമ്പായി **Bible Padanam, Lesson 43, C/o Fr. M. C. Cherian, OCSC., TVM-1, 695001** എന്ന വിലാസത്തിൽ അയയ്ക്കുക.

## ശരിയായ ഉത്തരം അയച്ചുതന്നവർ

1. തങ്കമ്മ ഈപ്പൻ നിരണം
2. മോളി മാത്യൂസ്, നാരങ്ങാനം
3. ജയാക്കോശി, അഹമ്മദബാദ്
4. എം. വി. പൗലോസ്, കാക്കവയൽ
5. കെ. സി. ഏലിസബേത്ത്. കൊച്ചി
6. സാറാമ്മ ചെറിയാൻ, മലാട്
7. ഷിബു ഐസക്, പുത്തൂർ
8. ഏലിയാമ്മ പൗലോസ്, ചെല്ലങ്കോട്
9. ഡോ. ഏലിയാമ്മ ഐസക്, പുത്തൂർ
10. സൂസൻ സഖറിയാ, തുമ്പമൺ
11. സാറാമ്മ തോമസ്, മലാട്
12. റോഷ്നി ഏബ്രഹാം, അയ്മനം
13. ഷിബു വറുഗീസ്, മൈലപ്ര
14. ശോശാമ്മ തോമസ്, കിടങ്ങന്നൂർ
15. എം. സി. ജോർജ്, അന്ധേരി
16. അച്ചാമ്മ പീററർ, നെടുമാവ്
17. കെ. എം. ചെറിയാൻ, സാഗർ
18. പൊന്നമ്മ തോമസ്, അഹമ്മദബാദ്
19. സാലിക്കുട്ടി ഐസക്, കങ്ങഴ
20. തങ്കമ്മ ജോൺ, മററം
21. ജയ്മോൻ ചെറിയാൻ, വിശാഖപട്ടണം
22. മറിയാമ്മ തോമസ്, ഇലവുംതിട്ട
23. പി. സി. ചെറിയാൻ, കോയിപ്രം
24. ബിജുമോൻ, മണപ്പള്ളി
25. ബിനു വറുഗീസ്, കീരുകുഴി
26. എൽസി തോമസ് ഇൻഡോർ
27. മറിയാമ്മ ജോഷ്വാ, പത്തനംതിട്ട
28. കെ. പി. ജോർജ്, കുന്നം
29. മെറീനാ വറുഗീസ്, മൂവാററുപുഴ
30. എബിചാക്കോ, മരിയാത്തുരുത്ത്
31. ലില്ലി മാത്യു, കനകപ്പലം
32. ഷൈനോ ജോൺ, ട്രിച്ചി
33. മറിയാമ്മ വറുഗീസ്, ആനിക്കാട്
34. ലാലൻ കൊട്ടാരം, മാവേലിക്കര
35. മഞ്ജു തോമസ്, ഏലന്തൂർ
36. സോണി ജോഷ്വാ, കൂടൽ
37. ലീലാമ്മ ജേക്കബ്, പുന്നവേലി

## വാർത്തകളും കുറിപ്പുകളും

# പ. ബാവാ തിരുമേനിക്ക് ഹൃദയ ശസ്ത്രക്രിയ

നേത്രചികിൽസാർത്ഥം അമേരിക്കയിൽ ബോസ്റ്റണിൽ എത്തിയ പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവാ തിരുമേനി അവിടുത്തെ ചികിൽസ കഴിഞ്ഞ് ഹൃദയ സംബന്ധമായ പരിശോധധയ്ക്ക് അഭിവന്ദ്യ ഒസ്താത്തിയോസ് തിരുമേനിയുടെ ഹൃദയ ശസ്ത്രക്രിയ നടത്തിയ സെ. ലൂയിസ് ജ്യൂയിഷ് ആസ്പത്രിയിൽ പ്രവേശിച്ചു. ഡോ. പ്രസാദിന്റെ മേൽനോട്ടത്തിൽ വിദഗ്ദ ഡോക്ടറന്മാർ പരിശോധിച്ചതിൽ തിരുമേനിക്ക് ബൈപാസ് ഓപ്പറേഷൻ ആവശ്യമാണെന്നുള്ള നിഗമനത്തിൽ എത്തി. പ. ബാവാ തിരുമേനി ഓപ്പറേഷൻ ആവശ്യമാണെങ്കിൽ അതു ചെയ്യണമെന്നും നിർദ്ദേശിച്ചു. ഒരു മേജർ ഓപ്പറേഷനാകയാൽ വിവരം കോട്ടയത്ത് അറിയിച്ച് തിരുമേനിമാരുടെയും മററും അഭിപ്രായങ്ങൾ ആരാഞ്ഞു സമ്മതം ലഭിച്ച ശേഷം ഓപ്പറേഷൻ നടത്താമെന്ന് ഡോക്ടറന്മാർ അഭിപ്രായപ്പെടുകയും വിവരം ദേവലോകം അരമനയിൽ അറിയിക്കുകയും ചെയ്തു.

അതനുസരിച്ച് വിവരം അറിഞ്ഞ ഉടനെ നിയുക്ത കാതോലിക്കാ മാർ തീമോത്തിയോസ് തിരുമനസിലെ അദ്ധ്യക്ഷതയിൽ തിരുമേനിമാരുടെയും ആലോചനാസമിതി അംഗങ്ങളുടെയും പ. ബാവായെ കോട്ടയത്ത് ചികിൽസിച്ചുകൊണ്ടിരുന്ന ഡോക്ടറന്മാരുടെയും ഒരു അടിയന്തിര മീററിംഗ് കൂടി പ. ബാവാ തിരുമേനിയും അമേരിക്കയിലെ ഡോക്ടറന്മാരും തീരുമാനിക്കുന്നതുപോലെ ചെയ്യുന്നതിന് അറിയിച്ചു. അതനുസരിച്ച് ജനുവരി 19–ാം തീയതി ചൊവ്വാഴ്ച തിരുമനസിലെ ഓപ്പറേഷൻ നടന്നു. ഓപ്പറേഷനുമുമ്പ് മാർ മക്കാറിയോസ്, മാർ ബർന്നബാസ് എന്നീ തിരുമേനിമാർ ചേർന്ന് ബാവായിക്ക് തൈലാഭിഷേകം നടത്തുകയും വി. കുർബാന നൽകുകയും ചെയ്തു. 8 മണിക്കൂർ സമയം ദീർഘിച്ച ഓപ്പറേഷൻ സമയത്ത് തിരുമേനിമാരുടെ നേതൃത്തിൽ അനേകം വൈദികരും അത്മായക്കാരും ആസ്പത്രിയിലെ ഹാളിൽ പ്രാർത്ഥനാനിരതരായിരുന്നു. ഓപ്പറേഷൻ കഴിഞ്ഞ് ഡോക്ടറന്മാർ പുറത്തുവന്ന് തിരുമേനിയുടെ ഓപ്പറേഷൻ വളരെ വിജയപ്രദമായിരുന്നു എന്നും ഇനി ആശങ്കയ്ക്ക് വഴി ഒന്നുമില്ലെന്നും പറയുകയുണ്ടായി. പിറേറദിവസം മുതൽ തിരുമേനിയുടെ സ്ഥിതി മെച്ചപ്പെട്ടുതുടങ്ങി. ഇപ്പോൾ ഭക്ഷണം കഴിക്കുകയും സംസാരിക്കുകയും കുറേശ്ശെ നടക്കുകയും ചെയ്യുന്നുണ്ട്.

പ. ബാവായുടെ ഓപ്പറേഷൻ വിവരം അറിയി

---

38. വി. ഐ. വിത്സൻ, കുരമ്പാല
39. ഏ. ജെ. ജോൺ. ചെലമ്പെ
40. ജോർജി മാത്യു, കല്ലിശ്ശേരി
41. തോമസ് മാത്യു, കല്ലിശ്ശേരി
42. ജോർജ് മുതലാളി, കൊച്ചി
43. എലിസബേത്ത് സൈമൺ, തലശ്ശേരി
44. പി. വി. അച്ചാമ്മ, മഞ്ഞപ്ര
45. മറിയാമ്മ ചാക്കോ, ആൻഡമാൻസ്
46. ദീബുജേക്കബ്, വളഞ്ഞവട്ടം
47. ബീനാ മാത്യു, കല്ലോലം
48. ഏലിയാമ്മ വറുഗീസ്, നെടുമാവ്
49. ഷേമാ മാത്യു, പുതുപ്പള്ളി
50. ഏലിയാമ്മ ഏബ്രഹാം, കളമശ്ശേരി
51. സുജജോർജ്, നാരങ്ങാനം
52. മറിയാമ്മ അലക്സ്, കവിയൂർ
53. ജിജി കോശി കിരന്തൂരം
54. സിനു വറുഗീസ്, നെടുമാൻകാവ്
55. ഡയ്സി മാത്യു, മങ്ങാരം
56. ലീല ചെറിയാൻ, വളഞ്ഞവട്ടം
57. ഏലിയാമ്മ മാത്യു, എടപ്പള്ളി
58. തങ്കമ്മ സഖറിയ, ആറാട്ടുപുഴ
59. സണ്ണി ജോർജ്, മാലക്കര
60. കെ. എം. തോമസ്, മദ്രാസ്
61. കോശിമത്തായി, നന്ദിനി
62. ചിന്നമ്മ ജോൺ, ഉളനാട്
63. തങ്കമ്മ ജോർജ്, ഗോറിഗോൺ
64. റെനി സൂസൻ, ചെറുകോൽ
65. റേച്ചൽ ചാക്കോ, ആനിക്കാട്
66. മിനിമാത്യു, പെണ്ണുക്കര
67. ഏബ്രഹാം T. A. തലവടി
68. പേരില്ല
69. ലില്ലിചാക്കോ കോഴിമല
70. ബേബി ലോനച്ചൻ, ഏവൂർ
71. ജോം വറുഗീസ്, പട്ടാഴി

—•—

ച്ചും ബാവായിക്കുവേണ്ടി പ്രാർത്ഥിക്കണമെന്നു നിർദ്ദേശിച്ചും നിയുക്ത കാതോലിക്കാ കല്പന പുറപ്പെടുവിച്ചു. പല സ്ഥലങ്ങളിലും ബാവായിക്കുവേണ്ടി കൂട്ടമായും വ്യക്തിപരമായും പ്രാർത്ഥനകളും ഉപവാസവും നടത്തുകയുണ്ടായി. സമുദായവ്യത്യാസം കൂടാതെ സഭാ മേലദ്ധ്യക്ഷന്മാരും വൈദികരും ജനങ്ങളും പ. ബാവായുടെ ഓപ്പറേഷൻ വിജയപ്രദമാകുന്നതിന് പ്രാർത്ഥനകൾ നടത്തുകയുണ്ടായി.

കൊല്ലം ഇടവകയുടെ മാത്യൂസ് മാർ എപ്പിപ്പാനോസ് മെത്രാപ്പോലീത്താ പ. ബാവായെ ശുശ്രൂഷിക്കുന്നതിന് ആസ്പത്രിയിൽ എത്തിയിട്ടുണ്ട്.

## പ. ബാവാ തിരുമേനി 79–ാം വയസിലേക്ക്



പ. ബസേലിയോസ് മാർ തോമ്മാ മാത്യൂസ് ദ്വിതീയൻ ബാവായിക്ക് 1993 ജനുവരി 30–ാം തീയതി 78 വയസു തികഞ്ഞു. 79–ാം ജന്മദിനം അമേരിക്കയിൽ ഭദ്രാസനാടിസ്ഥാനത്തിലും വിവിധ ഇടവകകളുടെ ആഭിമുഖ്യത്തിലും കൊണ്ടാടുകയുണ്ടായി. ഹൃദയശസ്ത്രക്രിയയെ തുടർന്നു സെൻറ് ലൂയിസിൽ മി. വിൽസൻെറ ഭവനത്തിൽ വിശ്രമിക്കുന്ന തിരുമേനിക്ക് ജന്മദിന മംഗളങ്ങൾ ആശംസിച്ചുകൊണ്ട് പല സ്ഥലങ്ങളിൽ നിന്നും സന്ദേശങ്ങൾ ലഭിച്ചു. അനേകംപേർ തിരുമേനിയെ സന്ദർശിച്ച് മംഗളങ്ങൾ നേർന്നു. തിരുമേനി അന്ന് കൂടുതൽ സമയവും പ്രാർത്ഥനാനിരതനായി കഴിഞ്ഞുകൂടി. തിരുമേനി വളരെ സന്തോഷവാനായി കാണപ്പെട്ടു.

ജന്മദിനം പ്രമാണിച്ച് ദേവലോകം അരമന ചാപ്പലിൽ വി. കുർബാനയും പ്രത്യേകം പ്രാർത്ഥനകളും നടത്തുകയുണ്ടായി.

## വാർഷികം

കോട്ടയം ഭദ്രാസനം മർത്തമറിയം സമാജത്തിൻെറ വാർഷികം 12–12–'92 ൽ നെടുമാവ് സെ. പോൾസ് പള്ളിയിൽവച്ച് അഭി. ഗീവറുഗീസ് മാർ ഈവാനിയോസ് തിരുമേനിയുടെ മഹനീയ അദ്ധ്യക്ഷതയിൽ നടന്നു. കഴിഞ്ഞ 22 വർഷം കോട്ടയം ഭദ്രാസന സെക്രട്ടറിയായി സേവനം അനുഷ്ഠിച്ച ശ്രീമതി ഏലിയാമ്മ ജോർജിനു യോഗത്തിൽവച്ച് യാത്ര അയപ്പു നൽകി. ഒരു പാരിതോഷികവും കൊടുത്തു. സെക്രട്ടറി ശോശാമ്മ ചെറിയാൻ '92–ലെ റിപ്പോർട്ടും കണക്കും വായിച്ചു. തുടർന്ന് പ്രൊഫ. പി. സി. ഏലിയാസ് ക്ലാസെടുത്തു. 350 അംഗങ്ങൾ വാർഷിക മീററിംഗിൽ സംബന്ധിച്ചു.

## വാർഷികസമ്മേളനം

അഖില മലങ്കര ബാലികാസമാജം ഒൻപതാമത് വാർഷികസമ്മേളനം പരുമലയിൽ വച്ചു നട

## മലങ്കരസഭാ മിഷൻ ബോർഡ് സുവിശേഷഘോഷണത്തിന് ഒരു വാഹനവും ഗായകസംഘവും

മലങ്കരസഭാ മിഷൻ സൊസൈററിക്ക് 418000 രൂപാ വിലയുള്ള ഒരു Swaraj Mazde മിനി ബസ് ദാനമായി ലഭിച്ചിരിക്കുന്നു. അതുപയോഗിച്ച് പല ഇടവകകളിലും സ്ഥലങ്ങളിലും ഗാനശുശ്രൂഷയും വചനഘോഷണവും നടത്തുന്നതിനുള്ള ററീം ക്രമീകരിക്കുന്നത് സഭയുടെ മ്യൂസിക് സ്കൂൾ ഡയറക്ടർ എം. പി. ജോർജ് അച്ചനാണ്. ഗായകസംഘത്തിൽ ചേരുവാനാഗ്രഹിക്കുന്ന സമർപ്പണബോധവും ദൈവവിളിയുമുള്ളവർക്ക് Fr. M. P. George, P. O. Box 98, കോട്ടയം എന്ന മേൽവിലാസത്തിൽ എഴുതുക. പാരിഷ് മിഷൻ ഡയറക്ടർ ഫാ. ഷാജി (Oommen Paul, MTC., Mavelikara–3 ആണ്.) മൈക്ക്, അത്യാവശ്യ മ്യൂസിക്കൽ ഇൻസ്ട്രമെൻസ് ഇവയും ദാനമായി തരാനാഗ്രഹിക്കുന്നവർ വിവരമറിയിക്കാൻ താല്പര്യപ്പെടുന്നു.

ഗീവറുഗീസ് മാർ ഒസ്താത്യോസ്
മെത്രാപ്പോലീത്താ
(മിഷൻ ബോർഡ് പ്രസിഡൻറ്)

ത്തി. അഭിവന്ദ്യ പ്രസിഡണ്ട് സഖറിയാ മാർ അന്തോണിയോസ് തിരുമേനി സമ്മേളനം ഉത്ഘാടനം ചെയ്തു. സിസ്റ്റർ ദീന, സിസ്റ്റർ സോഫിയ, വറുഗീസ് ചാക്കോ എന്നിവർ ക്ലാസുകൾ എടുത്തു. പൊതുസമ്മേളനം നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് തിരുമേനി ഉത്ഘാടനം ചെയ്തു. അഭിവന്ദ്യ മാത്യൂസ് മാർ സേവേറിയോസ് തിരുമേനി അദ്ധ്യക്ഷനായിരുന്നു. ഗീവറുഗീസ് മാർ ഒസ്താത്തിയോസ്, സഖറിയാ മാർ അന്തോണിയോസ്, കുമാരി എൽസി കുര്യൻ, എസി സാറാ വറുഗീസ് എന്നിവർ ആശംസാപ്രസംഗങ്ങൾ നടത്തി. ജനറൽ സെക്രട്ടറി മറിയാമ്മ ശമുവേൽ റിപ്പോർട്ടും കണക്കും അവതരിപ്പിച്ചു. ശ്രീമതി കുഞ്ഞമ്മ ജേക്കബ് സ്വാഗതവും ശ്രീമതി ഗ്രേയ്സൺ റോയി കൃതജ്ഞതയും ആശംസിച്ചു. 450 പേർ ക്യാമ്പിൽ സംബന്ധിച്ചിരുന്നു.

## പ: ബാവായിക്ക് അമേരിക്കയിൽ സ്വീകരണം

അമേരിക്കയിൽ എത്തിയ പ: കാതോലിക്കാ ബാവാ തിരുമേനിക്ക് അമേരിക്കൻ ഭദ്രാസനംവക ഒരു സ്വീകരണം ലോംഗ് ഐലൻറിലെ റൂസ്‌വെൽററ് ഹോളിറോസറി പള്ളിയിൽവച്ച് ജനുവരി 10–ാം തീയതി നൽകി. രാവിലെ long Island സെ. തോമസ് പള്ളിയിൽ വി. കുർബ്ബാന അർപ്പിച്ചശേഷം, യോഗസ്ഥലത്തേക്ക് അനേകം കാറുകളുടെ അകമ്പടിയോടുകൂടി ആനയിച്ചു. യോഗസ്ഥലത്ത് പ: ബാവാ തിരുമേനിയെ കത്തിച്ച മെഴുകുതിരി നൽകി മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ സ്വീകരിച്ചു. വൈദികരും ശുഭ്രവസ്ത്രധാരികളായ കുട്ടികളും ഗാനാലാപത്തോടെ ബാവായെ സ്റ്റേജിലേക്ക് ആനയിച്ചു. ബർന്നബാസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ചേർന്ന പൊതുസമ്മേളനത്തിൻെറ മാസ്റ്റർ ഓഫ് സെറിമണി ശങ്കരത്തിൽ യോഹന്നാൻ കോർ എപ്പിസ്കോപ്പാ ആയിരുന്നു. ഫാ. പി. എസ്. സാമുവൽ, ഡോ. തോമസ് ജോൺ, മി. രാജു വർഗീസ്, മി. സ്ക്കറിയാ ഉമ്മൻ, മിസ്. റിബേക്കാ മാത്യു, മിസ്. ഷേർലററ് കുര്യൻ എന്നിവർ പ്രസംഗിച്ചു. ഫാ. കെ. മത്തായി കൃതജ്ഞത പ്രകാശിപ്പിച്ചു. ഭദ്രാസന വകയായി പ. ബാവാതിരുമേനിക്ക് മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ ഒരു പാരിതോഷികം നൽകി. അമേരിക്കൻ ഭദ്രാസനത്തിന് ഒരു ഭദ്രാസനകേന്ദ്രം ഉണ്ടാക്കുവാനുള്ള ഫണ്ടിൻെറ ഉൽഘാടനം രണ്ടായിരത്തൊന്നു ഡോളർ പ: ബാവാ, ബർന്നബാസ് തിരുമേനിയെ ഏല്പിച്ചുകൊണ്ട് ഉൽഘാടനം ചെയ്തു.

## ലോംഗ് ഐലൻറിൽ

പ: ബാവാ തിരുമേനിക്ക് ലോംഗ് ഐലൻറ് സെൻറ്തോമസ് ഇടവക ജനുവരി 10–ാം തീയതി ഞായറാഴ്ച സ്വീകരണം നൽകി. ദേവാലയ കവാടത്തിൽ എത്തിയ പ: ബാവായെ കത്തിച്ച മെഴുകുതിരി നൽകി വികാരി ശങ്കരത്തിൽ യോഹന്നാൻ കോർ എപ്പിസ്കോപ്പാ വി. മദ്ബഹായിലേക്ക് ആനയിച്ചു. ലുത്തിനിയാ, പ്രഭാതനമസ്ക്കാരം ഇവയ്ക്കുശേഷം പ: ബാവാ ആർട്ടിസ്റ്റ് തിരുവല്ലാ ബേബി ചിത്രപ്പണികൾ ചെയ്തു അലങ്കരിച്ച വി: മദ്ബഹായുടെ താല്ക്കാലിക ശുദ്ധീകരണം നടത്തി, വി. കുർബ്ബാന അർപ്പിച്ചു. കുർബാനാനന്തരം നടന്ന പൊതുസമ്മേളനത്തിൽ സെക്രട്ടറി മി. ജോൺ വെളിയത്ത് സ്വാഗതം ആശംസിച്ചു. വിവിധ ആത്മീയ സംഘടനകളുടെ പ്രതിനിധികൾ ബാവായെ ഹാരാപ്പാർപ്പണം ചെയ്തു. 79–ാം വയസിലേക്ക് പ്രവേശിക്കുവാൻ പോകുന്ന പ: ബാവാ തിരുമേനിക്ക് മിസിസ് എൽസി യോഹന്നാൻ ശങ്കരത്തിൽ രചിച്ച കവിതാമംഗളപത്രം വായിച്ചു സമർപ്പിച്ചു. ഡോ. പോൾ തോട്ടത്തിൽ, മി. പി. ഐ. ജോൺ, മി. ജോൺസൻ ജോൺ, മി. രാജു തോമസ് മുണ്ടപ്പള്ളിൽ എന്നിവർ പ്രസംഗിച്ചു.

## പള്ളികൂദാശ

അമേരിക്കയിലെ ഒക്ലഹോമാ സെൻറ്തോമസ് (മലങ്കര) ഓർത്തഡോക്സ് പള്ളിയുടെ കൂദാശ അമേരിക്കൻ ഭദ്രാസനാധിപൻ മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ 1992 നവംബർ 20, 21 തീയതികളിൽ നിർവഹിച്ചു. കൂദാശയെ തുടർന്ന് തിരുമേനി വി. കുർബാന അർപ്പിച്ചു. തുടർന്ന് പൊതുസമ്മേളനത്തിൽ മെത്രാപ്പോലീത്താ അദ്ധ്യക്ഷത വഹിച്ചു: വികാരി ഫാ. കോശി പി. ജോൺ സ്വാഗതവും കൺവീനർ തോമസ് കാലായിൽപറമ്പിൽ കൃതജ്ഞതയും പറഞ്ഞു. കൂദാശയിലും, യോഗത്തിലും മററു സഹോദരീസഭകളിലെ അച്ചന്മാരും ധാരാളം ഇടവകാംഗങ്ങളും സംബന്ധിച്ചു. വിശിഷ്ടാതിഥികൾക്ക് ഇടവകയിലെ മഹിളാസമാജം വക കാപ്പിസല്ക്കാരവും, ഡിന്നറും നല്കി.

### അറിയിപ്പ്

സ്ലീബാദാസ സമൂഹസ്ഥാപകൻ പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ തിരുമനസിലെ ചരമ ജൂബിലിയോടനുബന്ധിച്ച് ഫെബ്രുവരി ലക്കം മാസിക ഒരു സ്പെഷ്യൽ പതിപ്പായി പ്രസിദ്ധപ്പെടുത്തുന്നതുമൂലമാണ് ജനുവരി ലക്കത്തിലെ തുടർ ലേഖനങ്ങളും കൂടുതൽ വാർത്തകളും മററും ഈലക്കത്തിൽ ചേർക്കാൻ സാധിക്കാതെ വന്നിട്ടുള്ളത്.

—പത്രാധിപർ

# ഫാ. ജേക്കബ് മണലിൽ നിര്യാതനായി



മലങ്കര ഓർത്തഡോക്സ് സഭയിലെ പ്രമുഖ വൈദികൻ ഫാ. ജേക്കബ് മണലിൽ, (മണലിൽ യാക്കോബ് കത്തനാർ–92) ജനുവരി 17–ാം തീയതി വെളുപ്പിന് നിര്യാതനായി. ശവസംസ്കാരം ആമ്പല്ലൂർ മാന്തുരുത്തേൽ മാർ യൂഹാനോൻ പള്ളിയിൽ 18–ാം തീയതി നടത്തി. നിയുക്ത കാതോലിക്കാ തോമസ് മാർ തീമോത്തിയോസ് മുഖ്യ കാർമ്മികനായിരുന്നു. ശുശ്രൂഷകളിൽ ഫിലിപ്പോസ് മാർ തെയോഫിലോസ്, മാത്യൂസ് മാർ എപ്പിപ്പാനിയോസ്, ഗീവർഗീസ് മാർ ഈവാനിയോസ്, ഗീവർഗീസ് മാർ ദിയാസ്കോറോസ്, പൗലൂസ് മാർ മിലിത്തിയോസ്, സക്കറിയാസ് മാർ അന്തോനിയോസ് എന്നിവർ സഹകാർമ്മികരായിരുന്നു.

മലയാളമനോരമ ചീഫ്എഡിററർ കെ. എം. മാത്യു, ജസ്ററീസ് ജോൺമാത്യു, സമുദായസെക്രട്ടറി എം. ടി. പോൾ, കോട്ടയം ജില്ലാ കലക്ടർ സാജൻ പീററർ എന്നിവർ മൃതദേഹത്തിൽ റീത്തുകൾ സമർപ്പിച്ചു.

രാവിലെ 11–നു മൃതദേഹവും വഹിച്ചുകൊണ്ടുള്ള നഗരികാണിക്കൽ പ്രദക്ഷിണത്തിൽ വൈദികർ, കോറെപ്പിസ്ക്കോപ്പമാർ, കന്യാസ്ത്രീകൾ എന്നിവരടക്കം ആയിരക്കണക്കിനാളുകൾ പങ്കെടുത്തു.

സംസ്കാരത്തിനു ശേഷം നടന്ന അനുശോചന യോഗത്തിൽ നിയുക്ത കതോലിക്കാ തോമസ് മാർ തീമോത്തിയോസ് അദ്ധ്യക്ഷത വഹിച്ചു. മാർ ഈവാനിയോസ്, ഫാ. മാത്യു ബേബി, സഭാ അൽമായ ട്രസ്ററി പി. സി. എബ്രഹാം, ഫാ. സേവ്യർ കരിത്തറ, പഞ്ചായത്തുപ്രസിഡൻറ് എൻ. എസ്. രാമകൃഷ്ണൻ, ജില്ലാകൗൺസിലർ കെ. ജെ. ജോസഫ് എന്നിവർ പ്രസംഗിച്ചു. ഫാ. ജോസഫ് വെണ്ടറപ്പള്ളി സ്വാഗതവും സക്കറിയാസ് മാർ അന്തോനിയോസ് തിരുമേനി നന്ദിയും പറഞ്ഞു. വികാരി ഫാ. മത്തായി മൂലംകുഴി അനുശോചനപ്രമേയം അവതരിപ്പിച്ചു. ബ: അച്ചൻ 1923–ലാണ് കശീശാപട്ടം സ്വീകരിച്ചത്. മാമലശേരി പള്ളിയിൽ 1959 മുതൽ '72വരെയും തെക്കൻ പറവൂർ സെൻറ് ജോൺസ് പള്ളിയിൽ 1965 മുതൽ 1970 വരെയും ഒരേസമയം വികാരിയായിരുന്നിട്ടുണ്ട്. സമുദായട്രസ്ററി സ്ഥാനംവരെ ഉർയന്ന അദ്ദേഹം തന്നെ തേടിയെത്തിയ മെത്രാപ്പോലീത്താ സ്ഥാനം നിരസിക്കുകയായിരുന്നു. രണ്ടു വർഷമായി വിശ്രമജീവിതം നയിക്കുകയായിരുന്നു.

വട്ടിപ്പണക്കേസിലും സമുദായക്കേസിലും സഭയുടെ പടനായകനായി പ്രവർത്തിച്ച മണലിൽ അച്ചൻ രണ്ടുവർഷം മുമ്പാണ ആമ്പല്ലൂർ സെൻറ് ജോൺസ് പള്ളി വികാരി സ്ഥാനത്തുനിന്നു റിട്ടയർ ചെയ്തത്.

ഏറെ കോളിളക്കമുണ്ടാക്കിയ വട്ടിപ്പണക്കേസിൽ 1828–ൽ കാതോലിക്കാ പക്ഷത്തിൻെറ തെളിവുകൾ നിരത്തുന്നതിൽ ഫാ, ജേക്കബ് വഹിച്ച പങ്ക് സ്മരണീയമാണ്.

## നവതി സ്മരണിക

മലങ്കരസഭാ മാസികയുടെ വാർഷികപതിപ്പായും പ. പരുമല തിരുമേനി കാലംചെയ്തിട്ട് 90 വർഷം തികഞ്ഞതിൻെറ സ്മരണയ്ക്കായും പ്രസിദ്ധപ്പെടുത്തുന്ന നവതി സ്മരണിക മാർച്ച് അവസാനം പ്രകാശനം ചെയ്യുന്നതാണ്. പ. പരുമല തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അനുഗ്രഹങ്ങൾ പ്രാപിച്ചിട്ടുള്ളവർക്ക് ഉപകാര സ്മരണയ്ക്കായും പരസ്യങ്ങൾക്കായും ഏതാനും പേജുകൾ സ്മരണികയിൽ വേർതിരിച്ചിട്ടുണ്ട്. അതിലേക്കുള്ള ഓർഡറുകൾ മാർച്ച് 10– നു മുമ്പ അയയ്ക്കേണ്ടതാണ്.

(6–ാം പേജിൽനിന്നും തുടർച്ച)

## ധ്യാനപംക്തി

യാൽ അവനു മററുള്ളവരെ തൊടുവാൻ യോഗ്യതയില്ലെന്നറിയാം. മനസാ അവനെ ആരും തൊടുകയുമില്ല. അവൻ യേശുവിനെ കണ്ട് കവിണ്ണു വീണു. കരംതൊട്ടു ശുദ്ധനാക്കണമെന്നു പറയാൻ അർഹതയില്ലാത്തതു കൊണ്ടാണ് മനസുണ്ടെങ്കിൽ തന്നെ ശുദ്ധനാക്കണമെന്നവൻ അഭ്യർത്ഥിച്ചത്. കർത്താവു മനസിൽ ചിന്തിച്ചാൽ മതി. തനിക്ക് സൗഖ്യമുണ്ടാകും. അതായിരുന്നു ചിന്ത. പക്ഷേ, കർത്താവു കൈനീട്ടി അവനെ തൊട്ടു.

കുഷ്ടരോഗിയായശേഷം മററാരുടെയും കരസ്പർശമേററിട്ടില്ലാത്തവൻ, കരുണാമയന്റെ സ്പർശനമേററു. ആ കരസ്പർശം അവനെ സംബന്ധിച്ച് എത്രയോ മാധുര്യമേറിയതാണ്. പാപമാകുന്ന കുഷ്ഠം പിടിച്ച് സമൂഹത്തിൽ നിന്നൊററപ്പെട്ട് നടക്കുന്നവരെ പുച്ഛിച്ചു പുറന്തള്ളുകയല്ല, മനസോടെ ഉപദേശിച്ചും, ആവശ്യമായ ക്രിസ്തീയ സ്നേഹം പകർന്നും രൂപാന്തരത്തിന്റെ പാതയിലേക്കു നയിക്കുവാൻ നമുക്കു കഴിയണം.

സാധാരണ ഗതിയിൽ, കുഷ്ഠരോഗിയായ ഒരുവനു മററുള്ളവരിൽനിന്നുള്ള സ്പർശനം അനുഭവിച്ചറിയാനും പ്രയാസമാണ്. പാപത്തിൽ പൂർണ്ണമായി മുഴുകിക്കിടക്കുന്നവനെ മാനുഷിക രീതിയിൽ മാററം വരുത്തുക എന്നതും അസാദ്ധ്യമായിരിക്കും. എന്നാൽ കർത്താവിന്റെ സ്പർശനമേററാൽ ശരീരത്തിൽ അതു തിരിച്ചറിയുവാനിടവരും. ദൈവവചനത്താലും, ദൈവസ്നേഹത്താലുമല്ലാതെ പാപിയെ മാനസാന്തരപ്പെടുത്താൻ സാദ്ധ്യമല്ല. അതോടൊപ്പം പട്ടക്കാരന്റെ മുമ്പിൽ കുമ്പസാരം നടത്തിയും, യോഗ്യാനുസരണം വി. കുർബാന അനുഭവിച്ചും സഭയുടെ മുമ്പിൽ സാക്ഷിയാകാനും അവനെ പ്രാപ്തനാക്കണം. പുരോഹിതനു നിന്നെത്തന്നെ കാണിച്ചു, അവർക്കു സാക്ഷ്യത്തിനായി മോശ കല്പിച്ചതുപോലെ നിന്റെ ശുദ്ധീകരണത്തിനുള്ള വഴിപാട് അർപ്പിക്ക എന്നു കുഷ്ഠരോഗിയോട് കർത്താവ് കല്പിതിന്റെ പൊരുളും മറെറാന്നല്ല.

## രോഗികളുടെ ഞായറാഴ്ച – മാർച്ച്: 7

മർക്കോ: 2:1–12

കഫർന്നഹൂമിൽ, യേശു വസിച്ച ഭവനത്തിൽ വാതില്ക്കൽ പോലും ഇടമില്ലാത്തവിധം ആംക്കാർ വന്നുകൂടി. രോഗിയെ അകത്തെത്തിക്കുവാൻ മറെറാരു മാർഗ്ഗവും കാണാഞ്ഞിട്ടാണ് മേല്പുര പൊളിച്ച് പക്ഷവാതക്കാരനെ കിടക്കയോടെ അകത്തേക്കിറക്കുവാൻആ നാലുപേർ തയ്യാറായത്. പലസ്തിനിലെ വീടുകളിൽ പലതും ഇങ്ങനെ തുറക്കാവുന്നവയായിരുന്നു. അവരുടെ വിശ്വാസം കണ്ട് യേശു പക്ഷവാതക്കാരനു പാപമോചനവും രോഗസൗഖ്യവും നല്കി.

ആദ്യം മേല്പുര പൊളിക്കുക, രോഗിയെ കിടക്കയോടുകൂടി മുകളിലെത്തിക്കുക, പിന്നീട് അകത്തേക്കിറക്കുക, കൊണ്ടുവന്നവരുടെ നടപടികളായിരുന്നു. യുദ്ധകാലാടിസ്ഥാനത്തിൽ അവർ ഐക്യതയോടും തീഷ്ണതയോടും പ്രവർത്തിച്ചു. കിടക്കയിൽ കഴിയുന്ന രോഗിക്ക് ആപത്തുണ്ടാകാതെ സൂക്ഷിച്ചു. അങ്ങോട്ടുമിങ്ങോട്ടും മറിയാതിരിക്കാൻ ചുററും തലയിണകളും കിടക്കവിരികളും കൊണ്ടു സംരക്ഷണം നല്കി. രണ്ടു പേർ താഴെനിന്നു ഉയർത്തുകയും, രണ്ടുപേർ മുകളിൽനിന്നു വാങ്ങുകയും ചെയ്താൽ രോഗി എത്തേണ്ടിടത്തെത്തില്ല; അപകടമുണ്ടാകും. പരിപാടികൾ ബുദ്ധിപൂർവം സംവിധാനം ചെയ്താണ് കാര്യം സാധിച്ചത്. അവരുടെ വിശ്വാസം കണ്ടാണ് യേശു അത്ഭുതം നടത്തിയത്. പ്രവൃത്തിയോടുകൂടിയ വിശ്വാസം, പ്രത്യാശയുള്ള വിശ്വാസം, ധൈര്യപൂർവ്വമായ വിശ്വാസം, സംശയരഹിതമായ വിശ്വാസം. അവരുടെ വിശ്വാസം കൊണ്ട് മറെറാരുവന് രോഗസൗഖ്യം, പാപമോചനം.

രോഗികൾക്കുവേണ്ടി പ്രാർത്ഥിക്കുന്നവർ ഈ അചഞ്ചല വിശ്വാസത്തിനുടമകളായിരിക്കണം. രോഗി സൗഖ്യമാകണമെന്നു തീഷ്ണമായ വാഞ്ഛയുണ്ടാകണം. വ്യക്തികളായും സഭയായും ഒരുമനപ്പെട്ട് അവർക്കുവേണ്ടി ഉത്സാഹിക്കണം. പ്രവൃത്തിയില്ലാത്ത വിശ്വാസം വ്യർത്ഥം: യാക്കോബ് ശ്ലീഹാ പറയുന്നു.

## നോമ്പിലെ നാലാം ഞായറാഴ്ച– മാർച്ച് 14

(മത്താ. 15:21–31)

കർത്താവു കരുണ കാണിച്ചാൽ തന്റെ മകൾക്ക് ഭൂതോപദ്രവത്തിൽനിന്ന് വിടുതൽ ലഭിക്കുമെന്നു കനാന്യസ്ത്രീക്ക് ഉറപ്പുണ്ടായിരുന്നു. പക്ഷെ അവളുടെ നിലവിളിയുടെ മുന്നിൽ കർത്താവ് ഒന്നും പറഞ്ഞില്ല. ഉടനെ ശിഷ്യന്മാർ അവൾക്കുവേണ്ടി ശുപാർശയുമായെത്തി. യിസ്രയേൽ ഗൃഹത്തിലെ കാണാതെപോയ ആടുകളെ തേടിയാണ് താൻ വന്നിരിക്കുന്നതെന്നു പറഞ്ഞു.

എന്നിട്ടും സഹായാഭ്യർത്ഥനയുമായി ആ സ്ത്രീ അവനെ നമസ്ക്കരിക്കുന്നു. മക്കളുടെ അപ്പം നായ്ക്കുട്ടികൾക്കു കൊടുക്കുന്നതു നന്നല്ല എന്നായിരുന്നു കർത്താവിന്റെ ഉത്തരം. അവൾ സമ്മതിച്ചു. താൻ നായ്ക്കുട്ടിക്കു സമമാണ്. തന്റെ യജമാനനായ കർത്താവാണു മുന്നിൽ. യജമാനന്റെ മേശയിൽനിന്നു കിട്ടുന്ന അപ്പനുറുക്ക് തനിക്കനുഗ്രഹമാണ്. അതു തന്നാൽ മതി. മക്കളുടെ അവകാശം ചോദിക്കുന്നില്ല.

യോഗ്യതയില്ലാത്ത തനിക്കു കരുണയ്ക്കു മാത്രമെ അവകാശമുള്ളൂ എന്നവൾ മനസിലാക്കിയിരുന്നു. കർത്താവ് കനിഞ്ഞാൽ തന്റെ മകൾക്ക് സൗഖ്യം ലഭിക്കുമെന്ന് ആഴമായ വിശ്വാസം അവളെ ബലപ്പെടുത്തുകതന്നെ ചെയ്തു. ആട്ടിയോടിച്ചാലും, ആവശ്യഭാരവുമായി വാലാട്ടിക്കൊണ്ടു പിന്നാലെ ചെല്ലുന്ന നായ്ക്കുട്ടിയെപ്പോലെ അവൾ പെരുമാറി. യേശുവിനെ യജമാനനായി അംഗീകരിക്കാനും അവനിൽ ആശ്രയം പുലർത്തുവാനും സാധിച്ചു.

നോഹയാൽ ശപിക്കപ്പെട്ട കനാന്റെ വംശക്കാരിയാണവൾ. മററുള്ളവർക്കു ദാസിവൃത്തി ചെയ്യേണ്ടവൾ. അനുഗ്രഹത്തിനവകാശമില്ലാത്തവൾ. പുറജാതിക്കാരി. അവളുടെ സഹിഷ്ണുതയും, വലിയ വിശ്വാസവും നിമിത്തം സമ്പൂർണ്ണമായി അനുഗ്രഹിക്കപ്പെട്ടു. 'നിന്റെ ഇഷ്ടംപോലെ നിനക്കു ഭവിക്കട്ടെ' എന്നായിരുന്നു അരുളിച്ചെയ്തത്.

നമ്മുടെ അയോഗ്യതയെ സമ്മതിച്ചും, തീക്ഷ്ണമായ വിശ്വാസം പ്രകടിപ്പിച്ചും തളരാതെ അവന്റെ പിന്നാലെ ചെന്നാൽ പൂർണ്ണമായ അനുഗ്രഹം പ്രാപിക്കാൻ സാധിക്കും.

## പാതിനോമ്പ്-മാർച്ച് 17

(യോഹ. 3:13-21)

യഹോവയോടും തന്റെ ദാസനായ മോശെയോടും മൽസരിച്ച യഹൂദജനം അഗ്നിസർപ്പത്തിന്റെ കടിയേററ് നശിക്കാൻ തുടങ്ങിയപ്പോഴാണ് അവരുടെ നിലവിളിയിങ്കൽ കരുണകാട്ടിയ ദൈവം പിച്ചളസർപ്പത്തെ ഉയർത്തുവാൻ മോശയോടു കല്പിച്ചത്. മോശ മരുഭൂമിയിൽ ഉയർത്തിയ പിച്ചളസർപ്പത്തിലേക്കു നോക്കിയവർ അഗ്നിസർപ്പത്തിൽനിന്നും രക്ഷപെട്ടു. പാപമാകുന്ന വിഷസർപ്പത്തിൽനിന്നു രക്ഷപ്പെടാൻ മാനവരാശിക്കുവേണ്ടി കാൽവരിയിൽ ഉയർത്തപ്പെട്ട കുഞ്ഞാടാണ് യേശു.

സാത്താനെ ഉപേക്ഷിച്ചു മിശിഹായെ സ്വീകരിച്ചിരിക്കുന്ന ക്രൈസ്തവജനത, നമുക്കുവേണ്ടി ക്രൂശിക്കപ്പെട്ടു മരിച്ചുയിർത്ത മിശിഹായിൽനിന്നും പ്രകാശം സ്വീകരിച്ചവരെന്നവകാശപ്പെടാറുണ്ട്. പക്ഷെ, അവന്റെ വെളിച്ചത്തിൽ നടക്കാതെ ഇപ്പോഴും പ്രവൃത്തികളാൽ അന്ധകാരത്തിന്റെ പാതയിലല്ലേ? നോമ്പു പകുതിയായിട്ടും നമ്മിൽ മാററം ഉണ്ടായിട്ടുണ്ടോ? നമ്മുടെ പ്രവൃത്തി സത്യമായിരിക്കുവാൻ ദൈവസന്നിധിയിൽ വെളിപ്പെടുവാൻ ഗോഗുൽത്തായിൽ ഉയർത്തപ്പെട്ട യേശുവിനെ ശ്രദ്ധിച്ചുനോക്കാം (എബ്രാ. 3:1)

## നോമ്പിലെ അഞ്ചാം ഞായറാഴ്ച-മാർച്ച് 21

(ലൂക്കോ. 13:10-17)

രോഗാത്മാവു ബാധിച്ച സ്ത്രീ പതിനെട്ടു സംവൽസരമായി കൂനിയായിരുന്നു. യേശു അടുത്തു വിളിച്ച് അവളുടെ രോഗബന്ധനത്തെ അഴിച്ചു. അവൾ നിവിർന്നു ദൈവത്തെ മഹത്വപ്പെടുത്തി.

പാപത്താലും അപമാനഭാരത്താലും നാം അനേകരും തല ഉയർത്താൻ കഴിയാതെ—മററുള്ളവരുടെ മുമ്പാകെ നിവിർന്നുനിൽക്കാൻ കഴിയാതെ ആത്മിക കൂനുള്ളവരായിത്തീർന്നിരിക്കുന്നു. യേശുവിന്റെ അടുക്കലേക്ക് ചെല്ലാം. അവൻ ബന്ധനങ്ങളെ അഴിക്കും. അവൻ നമ്മെ തൊടും. നമുക്കും എവിടെയും തല ഉയർത്തിനിൽക്കുവാൻ അവൻ അധികാരം നൽകും.

പാപികൾ നീതിമാന്മാരുടെ സഭയിൽ നിവർന്നുനിൽക്കുകയില്ല (സങ്കീ. 1:5) എന്നു സങ്കീർത്തനക്കാരൻ പറയുന്നു. കർത്താവു പറയുന്നത്: വരുവിൻ നമുക്കു തമ്മിൽ വാദിക്കാം. നിങ്ങളുടെ പാപങ്ങൾ കടുഞ്ചുവപ്പായിരുന്നാലും പഞ്ഞിപോലെ ആയിത്തീരും (യെശ. 1:18). പാപഭാരം ഇറക്കി, കർത്താവിന്റെ പ്രകാശംകൊണ്ടു നിറയുന്നവരിൽ ആത്മീക കൂനു മാറും; അവർ തലപൊക്കി ചുററും നോക്കും; അവരുടെ ഹൃദയം വികസിക്കും (യെശ. 60:1–5). ★

---

## ദിവ്യബോധന ഡിപ്ളോമാ

ബോംബ ഭദ്രാസന മർത്തമറിയം സമാജം സെക്രട്ടറി മിസസ് അമ്മിണി വർഗീസ് P.O.C.E. സർട്ടിഫിക്കററും D.O. C. E. സർട്ടിഫിക്കററും കരസ്ഥമാക്കി.

അമ്മിണി വർഗീസ് മാവേലിക്കര കുററിശേരിൽ കെ. സി. വർഗീസിന്റെ പത്നിയും ബോംബെ BOOTS Pharmaceuticl Co–ലെ ഒരു സീനിയർ ഉദ്യോഗസ്ഥയുമാണ്.

---

### പത്രോസ് പാത്രിയർക്കീസ് ബാവായുടെ കുന്നംകുളം സന്ദർശനം

100 വർഷങ്ങൾക്കുമുമ്പ് നടന്ന ചരിത്ര സംഭവങ്ങൾ അഡ്വ. പുലിക്കോട്ടിൽ പി. സി. മാത്യു എഴുതുന്നു. അടുത്ത ലക്കം മുതൽ.

## ഏകദിന സമ്മേളനം

ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനം പഴഞ്ഞി എം. ഡി. കോളേജ് ശാഖയുടെ ഏകദിനസമ്മേളനം അഭിവന്ദ്യ പൗലൂസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ കോളേജ് ഓഡിറേറാറിയത്തിൽ നടന്നു. ഫാ. ജോസഫ് വെണ്ടറപ്പള്ളി മുഖ്യപ്രഭാഷണം നടത്തി. ഡീക്കൻ കെ. വൈ. വിൽസൺ ഗാനപരിശീലനത്തിന് നേതൃത്വം നൽകി:

കോർ എപ്പിസ്ക്കോപ്പ സ്ഥാനം ലഭിച്ച വെരി. റവ. കെ. സി. ജോസഫിനെ യോഗം അനുമോദിച്ചു. ഫാ. സി. ടി. ജോസ്, കെ. സി. സഖറിയ, പ്രൊഫ. കെ. ഒ. വറുഗീസ്, കെ. ഐ. റെയ്നി എന്നിവരും പ്രസംഗിച്ചു. പ്രിൻസിപ്പൽ ഡോ. കെ. ടി. കുര്യൻ സ്വാഗതവും ശാഖാസെക്രട്ടറി ടി. പി. ഗീവറുഗീസ് കൃതജ്ഞതയും പറഞ്ഞു.

## വിദ്യാഭ്യാസ മാർഗ്ഗനിർദ്ദേശ ക്യാമ്പ്

പത്താം സ്റ്റാൻഡാർഡിലേക്ക് പ്രവേശിക്കുന്ന സമർത്ഥരായ തെരഞ്ഞെടുക്കപ്പെട്ട ഓർത്തഡോക്സ് സഭാംഗങ്ങളായ വിദ്യാർത്ഥികൾക്കായി മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർത്ഥി പ്രസ്ഥാനം 1993 ഏപ്രിൽ 18 മുതൽ 25 വരെ കോട്ടയത്ത് സോഫിയാ സെൻററിൽ വിദ്യാഭ്യാസ മാർഗ്ഗനിർദ്ദേശ ക്യാമ്പ് നടത്തും. എസ്.എസ്.എൽ.സി. പരീക്ഷയിൽ പ്രശസ്ത വിജയവും ഭാവിജീവിതത്തിന് ഭദ്രമായ അടിത്തറയും ലക്ഷ്യമാക്കിയുള്ള സമഗ്രമായ പരിശീലനപദ്ധതിക്ക് പ്രൊഫ. ജോസഫ് കെ. അലക്സാണ്ടറാണ് നേതൃത്വം നൽകുന്നത്. ഓണം, ക്രിസ്തുമസ് പരീക്ഷകൾക്ക് 85% മാർക്ക് വാങ്ങിയ ഒമ്പതാം സ്റ്റാൻഡാർഡ് വിദ്യാർത്ഥികൾക്ക് പ്രവേശനത്തിന് അപേക്ഷിക്കാവുന്നതാണ്. അപേക്ഷാഫാറത്തിനും വിശദവിവരങ്ങൾക്കും മറുപടിയ്ക്കുള്ള തപാൽകവർ സഹിതം സെക്രട്ടറി, സ്ററുഡൻറ് സെൻറർ, പി. ബി. 610, കോട്ടയം—686001 എന്ന വിലാസത്തിൽ എഴുതുക. പൂരിപ്പിച്ച അപേക്ഷകൾ മാർച്ച് മാസം 15—നു മുമ്പായി ഓഫീസിൽ എത്തിക്കണം. ★

## വാർഷികസമ്മേളനം

പെരുവ: കണ്ടനാട് ഭദ്രാസന ബാലികാബാലസമാജത്തിൻെറ 10—ാമത് ഏകദിനവാർഷികസമ്മേളനം മുളക്കുളം മണ്ണുക്കുന്ന് സെൻറ്മേരീസ് പള്ളിയിൽവച്ച് നടത്തപ്പെട്ടു.

രാവിലെ 10 മണിക്ക് അസി. വികാരി ഫാ. ടി. പി. കുര്യൻ പതാക ഉയർത്തി. അഭിവന്ദ്യ ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി സമ്മേളനം ഉൽഘാടനം ചെയ്തു. ഫാ. പൗലോസ് ചെമ്മനം ധ്യാനപ്രസംഗം നടത്തി.

മുഖ്യചിന്താവിഷയമായ 'നിങ്ങൾ ലോകത്തിൻെറ പ്രകാശമാകുന്നു' (വി. മത്തായി 5:14) എന്ന വിഷയത്തെ അധികരിച്ച് ഫാ. ഓ. പി. വർഗീസ്, ഫാ. കുര്യാക്കോസ്ം പോത്താറ എന്നിവർ ക്ലാസെടുത്തു. മി. പി. തോമസ് ഗാനപരിശീലനവും, ഡി.ബി.ജി. പി. ജോൺ ക്വിസും നടത്തി.

ഉച്ചകഴിഞ്ഞു നടന്ന സമാപനസമ്മേളനത്തിൽ അഭി. ഡോ. മാത്യൂസ് മാർ സേവേറിയോസ് തിരുമേനി അദ്ധ്യക്ഷത വഹിച്ച് സംസാരിച്ചു. ഫാ. എൻ. ഐ. പൗലോസ്, ഫാ. ടി. പി. ഏലിയാസ്, മി. ജോൺസൺ, മാമ്മലശ്ശേരി, ബാലികാസമാജ. കേന്ദ്രസെക്രട്ടറി മിസസ് മറിയാമ്മ ശമുവേൽ എന്നിവർ പ്രസംഗിച്ചു.

ഭദ്രാസന മൽസരങ്ങളിൽ ഏററവുംകൂടുതൽ പോയിൻറു നേടി ജോസഫ് മാർപക്കോമിയോസ് മെമ്മോറിയൽ ഷീൽഡിനും, ക്യാഷ് അവാർഡിനും അർഹയായ ഓണക്കൂർ സെൻറ്മേരീസ് യൂണിററിലെ സുനിജോസഫിനും, മററ് മൽസരവിജയികൾക്കും ഉള്ള ക്യാഷ് അവാർഡു്, ഷീൽഡ്, മററു സമ്മാനങ്ങളും അദ്ധ്യക്ഷൻതിരുമേനി വിതരണം ചെയ്തു.

കെ. സി. തമ്പി, വി. പി. ലില്ലി എന്നിവർ റിപ്പോർട്ടുകൾ അവതരിപ്പിച്ചു. ഫാ. സഖറിയാ പുളിക്കാശേരിൽ സ്വാഗതവും, ഫാ. രാജൻ വി. ജോൺ നന്ദിയും പറഞ്ഞു.

## ഏഴാം ചരമവാർഷികം

18-2-1993



പെരുനാട് ബഥനി ആശ്രമാംഗവും കുന്നംകുളം ബഥനി ഇംഗ്ലീഷ് മീഡിയം സ്കൂൾ സ്ഥാപകനും ആൻഡമാൻസ്, ആസ്സാം, നാഗാലാൻറ് മുതലായ ഭാരതത്തിലെ വടക്കുകിഴക്കൻ ഇടവകകളുടെ വികാരിയുമായി സേവനം അനുഷ്ഠിച്ച ദേഹവുമായ

**റവ. ഫാ. ഗീവർഗീസ് ഒ. ഐ. സി.**